മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

മാർച്ച് 2003





പരിശുദ്ധന്റെ കബറിടം

## മലങ്കരയുടെ രണ്ടാമത്തെ പരിശുദ്ധൻ വട്ടശ്ശേരിൽ തിരുമേനി



'പരിശുദ്ധ' പദ പ്രഖ്യാപനം പഴയ സെമിനാരി ചാപ്പലിൽ
പ. കാതോലിക്കാബാവാ നിർവഹിക്കുന്നു

# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479-312266, 312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് കഴിഞ്ഞ വർഷം ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാ കേന്ദ്രംകൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

# രണ്ടാം ചരമ വാർഷികം

## 22-3-2003




**ചിന്നമ്മ വർഗീസ്**

*"നിന്റെ മഹത്വമുദിക്കും നാൾ*

*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന് ദുഃഖാർത്തരായ കുടുംബാംഗങ്ങൾ

***ഭർത്താവ്*** **– ഇ.കെ. വറുഗീസ്**

**'പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ'**

**ഇളങ്കാവിൽ പാറത്തോട്**

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്ജ്കുട്ടി | വിനീത, സലിൽ, അനൂപ് |
| ഷാജി | ജിജി | ടിഫനി, ടാനിയാ |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

# മലങ്കരസഭ

ലക്കം 3, പുസ്തകം 59
മാർച്ച് 2003





## വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| ഇന്ത്യയിൽ | |
|---|---|
| ഒറ്റ പ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.

CONTENTS

# ഉൾത്തുടിപ്പുകൾ



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234
e-mail: malankara@sancharnet.in

# മാന്യ വായനക്കാർക്ക് ഒരു കത്ത്

മാന്യരെ,

എഡിറ്റോറിയൽ ഒരു കത്തുരൂപേണ എഴുതുന്നതിന്റെ അനൗചിത്യം വല്ലതുമുണ്ടെങ്കിൽ പൊറുക്കണേ എന്നപേക്ഷിക്കുന്നു. ഏതാണ്ട് ഒന്നര ദശാബ്ദത്തോളം മലങ്കരസഭ മാസികയുടെ ചീഫ് എഡിറ്ററായി പ്രവർത്തിക്കുവാൻ ലഭിച്ച ദൈവകൃപയ്ക്കു സ്തുതി. ഇനിയും ഈ ചുമതല കുറേക്കൂടി അനുയോജ്യനായ ഒരാളെ ഏല്പിക്കണം എന്ന അഭ്യർത്ഥന പരിശുദ്ധ ബാവാതിരുമേനിക്കും എപ്പിസ്ക്കോപ്പൽ സുന്നഹദോസിനും നൽകിയിട്ടുണ്ട്.

നന്ദിയോടെ, സംതൃപ്തിയോടെ ഈ ചുമതലയോട് വിടപറയുമ്പോൾ സഭാംഗങ്ങളോട് ഉള്ളു തുറന്ന് പങ്കു വയ്ക്കുവാൻ ഒത്തിരിക്കാര്യങ്ങളുണ്ടെങ്കിലും ചിലതുമാത്രം കുറിക്കട്ടെ. അവ ഇന്നത്തെ സഭാ സാഹചര്യത്തെക്കുറിച്ചും, സഭാ മുഖപത്രത്തെക്കുറിച്ചും സഭാ ഭരണ സംവിധാനത്തെക്കുറിച്ചും ഉള്ള എന്റെ ചില ചിതറിയ ചിന്തകളാണ്.

### 1. സഭാ സാഹചര്യത്തെക്കുറിച്ച്

തൽക്കാലം, 'സഭ'യെന്നാൽ, മലങ്കര ഓർത്തഡോക്സു സഭയെന്നാണ് ഞാനിവിടെ അർത്ഥമാക്കുന്നത്. ക്രൈസ്തവ ചരിത്രത്തോളം പഴക്കമുള്ള അപ്പോസ്തോലിക സഭയായ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പല രംഗങ്ങളിലും പുരോഗതിയുണ്ടായിട്ടുണ്ട്. ഒരു മെത്രാനും, ഒരു "സമുദായ"ക്കാര്യവും, കുറെ കത്തനാരന്മാരും, അവരുടെ പള്ളിയോഗകസർത്തുകളും, കൂദാശാ കർത്തവ്യങ്ങളുമായി കഴിഞ്ഞിരുന്ന അവസ്ഥയിൽ നിന്ന്, കാതോലിക്കായും, സുന്നഹദോസും, ഭരണഘടനയും, വൈദിക പരിശീലനവും, വിശ്വാസപ്രബോധനവും, സുവിശേഷപരവും സാമൂഹ്യവുമായ പ്രവർത്തനങ്ങളും ഒക്കെ ഉള്ള സഭയായി നമുക്കു വളരുവാൻ കഴിഞ്ഞു.

ദേശീയവും, ശ്ലൈഹികവുമായ ധാരകളിൽ മലങ്കര ഓർത്തഡോക്സു സഭയോളം ആധികാരികതയുള്ള മറ്റൊരു സഭയും ഭാരതത്തിലില്ല എന്നത് ഒരു സത്യമായി അവശേഷിക്കുന്നു. ഈ സഭയ്ക്ക്, പക്ഷെ, ഇന്നും കേസുകളുടെയും, കലഹത്തിന്റെയും ശാപത്തിൽ കഴിയേണ്ടി വന്നിരിക്കുന്നു. ഈ ദുസ്ഥിതിയെ നാം തരണം ചെയ്യേണ്ടിയിരിക്കുന്നു. ഏതൊരു സഭയ്ക്കും, സമൂഹത്തിനും നിയമാനുസൃതമായ മാർഗ്ഗത്തിൽ ചരിക്കുമ്പോൾ കുറെയൊക്കെ നിയമപ്രശ്നങ്ങളും, അച്ചടക്കലംഘനവും ഉണ്ടാകാം. എന്നാൽ അവയെ കൈകാര്യം ചെയ്യുവാൻ സ്ഥിരമായ സംവിധാനങ്ങളുണ്ടാവുകയും, മുഖ്യധാരയിൽ നിന്ന് ആ പ്രശ്നങ്ങളെ മാറ്റി നിർത്തി കൈകാര്യം ചെയ്യുകയും ആണ് വേണ്ടത്. ഒരു സാധാരണ സഭാംഗത്തിന്റെ പ്രാർത്ഥനാജീവിതത്തെയും, സഭാപരമായ പങ്കാളിത്തത്തെയും തടസപ്പെടുത്തുന്ന തലത്തിലേക്ക് നിയമപ്രശ്നവും, അച്ചടക്ക വിഷയങ്ങളും കടന്നുവന്നാൽ അത് അപകടകരമാണ്. നിർഭാഗ്യവശാൽ ഈ അപകടമേഖലയിലാണ് നാമിപ്പോൾ. ഇതിൽ നിന്ന് രക്ഷപെടുവാൻ യാഥാർത്ഥ്യങ്ങളെക്കുറിച്ച് ബോധമുള്ള ഒരു സമീപനമാണ് നമുക്കാവശ്യം.

കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ, പ്രാദേശികമായി യാഥാർത്ഥ്യങ്ങളെ ഉൾക്കൊണ്ടുകൊണ്ടും, നിയമപീഠങ്ങളുടെ തീർപ്പുകളുടെ വെളിച്ചത്തിലും, ജനങ്ങൾ തന്നെ പ്രാദേശികമായ പരിഹാരനിർദ്ദേശങ്ങളുമായി മുന്നോട്ടു വരാൻ അവസരം കൊടുക്കണം. നേതൃത്വം നശിപ്പിച്ച ഒരു സഭയെന്ന് പിൻതലമുറ വിധി എഴുതാതിരിക്കാൻ ഇതാവശ്യമാണ്. വിശ്വാസത്തിന്റെ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിനെ നോക്കുമ്പോൾ, അവൻ ഇരിക്കുന്നിടമായ ഉയരത്തിലേക്ക് കരേറുമ്പോൾ, ഇവിടെ ഭൂമിയിൽ വലുതെന്നു വിചാരിച്ചത് പലതും അത്ര വലിയതല്ലെന്നും, ഇവിടെ ഭൂമിയിൽ അപ്രധാനം ആയിപ്പോയത് പലതും ആണ് പ്രധാനമെന്നും തോന്നും.

വ്യവസ്ഥാപിതമായ സംവിധാനങ്ങളുള്ളിടത്ത് വഴിമാറി പട്ടമേറ്റാലും പട്ടം കൊടുത്താലും, അത് കേവലം "നിക്ഷ്പക്ഷ"മായി കൈകാര്യം ചെയ്യാവുന്ന വിഷയമല്ല എന്ന് അടുത്തകാലത്ത് കേരളത്തിലെ തന്നെ ചില സഭാ വിഭാഗങ്ങൾക്ക് മനസിലായിക്കൊണ്ടിരിക്കുന്നുവെന്ന് മാധ്യമങ്ങൾ വ്യക്തമാക്കുന്നു. ഈ വൈകി ഉദിക്കുന്ന വെളിച്ചമെങ്കിലും, മലങ്കരസഭാ പ്രശ്നത്തിൽ കാര്യമറിയാതെ മുതലെടുപ്പു നടത്തുന്നവർക്ക് ഒരു വഴികാട്ടിയാകട്ടെ.

## 2. സഭാമുഖപത്രത്തെക്കുറിച്ച്

'മലങ്കരസഭ'യുടെ ഔദ്യോഗിക മുഖപത്രമാണ് 'മലങ്കരസഭ' മാസിക. ഇത്രത്തോളം ആയുസുള്ള മറ്റൊരു പ്രസിദ്ധീകരണവും ഇതുവരെ മലങ്കരസഭക്കുള്ളിൽ ഉണ്ടായിട്ടുമില്ല. ഈ മാസിക ഇപ്പോൾ കെട്ടിലും, മട്ടിലും, ഉള്ളടക്കത്തിലും ഭേദപ്പെട്ട നിലവാരം പുലർത്തുവാൻ ശ്രമിക്കുന്നുണ്ട്. പക്ഷെ, മലങ്കരസഭാംഗങ്ങളുടെയെല്ലാം ഭവനങ്ങളിൽ എത്തുവാൻ കഴിയുന്ന ഒരു പ്രചരണം ഇപ്പോഴും 'മലങ്കരസഭ'യ്ക്കില്ല. ഇതിന്റെ പ്രചരണത്തിന് നമ്മുടെ വൈദികർ ആത്മാർത്ഥമായി ശ്രമിച്ചാൽ നടക്കാവുന്നതേയുള്ളൂ. ഓരോ ഇടവകയുടെയും എല്ലാ വാർത്തയും വരണം, ഓരോ വ്യക്തിയും എഴുതി അയയ്ക്കുന്നതെന്താണെങ്കിലും പ്രസിദ്ധീകരിക്കപ്പെടണം, എന്നൊക്കെ സങ്കുചിതമായി പ്രതീക്ഷിച്ചാൽ മാസത്തിലൊന്ന് മുപ്പതോളം പേജുകളോടെ ഇറക്കുന്ന ഒരു പ്രസിദ്ധീകരണത്തിൽ അത് സാധിക്കുകയില്ല. കൂടാതെ, പുതുതായി ഭദ്രാസന തലങ്ങളിലും അല്ലാതെയും പല പ്രസിദ്ധീകരണങ്ങളും ഉണ്ടാകുന്നു. അല്പം എഴുതുവാൻ കഴിവുള്ള ഒരാളുണ്ട് എന്നതുകൊണ്ട് മാത്രം ഒരു പ്രസിദ്ധീകരണം മുമ്പോട്ടു പോവുകയില്ല എന്ന് ഈ പ്രസിദ്ധീകരണങ്ങൾ മനസിലാക്കിക്കൊണ്ടുമിരിക്കുന്നു. ആദ്യത്തെ ഏതാനും ലക്കങ്ങൾ കഴിഞ്ഞ് ഇവയിൽ പലതും ചക്രശ്വാസം വലിക്കുന്നതായി കാണാം. ഈ സാഹചര്യത്തിൽ, കേന്ദ്രതലത്തിൽ തന്നെ, 'മലങ്കരസഭ' മാസികയെ ശക്തിപ്പെടുത്തിക്കൊണ്ട് പ്രാദേശിക, പ്രസ്ഥാന, പ്രാധാന്യങ്ങളെ ഉൾക്കൊള്ളുന്ന തരത്തിൽ 'മലങ്കരസഭ' മാസിക കൂടുതൽ ശക്തിയാർജ്ജിക്കുവാൻ പ്രാർത്ഥിക്കുന്നു.

## 3. സഭാഭരണസംവിധാനത്തെക്കുറിച്ച് – 'ഒരു പ്രൊഫഷണൽ സമീപനം'

ആരു വന്നാലും, പോയാലും, പരമാവധി കാര്യക്ഷമതയിലൂന്നിയ ഒരു ഭരണമെഷീനറി ഉണ്ടെന്നുള്ളതാണ് റോമൻ കത്തോലിക്കാ സഭയുടെ ഒരു ശക്തി. ഈ വസ്തുതയെ മലങ്കരസഭാ ഭരണത്തിലും കുറെയൊക്കെയെങ്കിലും ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. അതുകൊണ്ട് എല്ലാം യാന്ത്രികം ആക്കുകയെന്നല്ല ഉദ്ദേശ്യം. ഇതുകൊണ്ടുദ്ദേശിക്കുന്നത് ഒരു അത്യാവശ്യ "പ്രൊഫഷണൽ" സമീപനമാണ്. തലപ്പത്തിരിക്കുന്നവരെ മാത്രം ആശ്രയിച്ച് ഭരണം നടക്കുകയോ നടക്കാതിരിക്കുകയോ ചെയ്യുന്ന രീതി ശരിയല്ല. സഭയുടെ വ്യവസ്ഥാപിതവും സുവിശേഷാനുസൃതവുമായ ഭരണ സംവിധാനത്തിന് ഒരു "പ്രൊഫഷണൽ മെഷീനറി" കൂടെ ഉണ്ടെങ്കിൽ നന്നായിരിക്കും. ഇതുണ്ടെങ്കിൽ, ചില ഘട്ടങ്ങളിൽ ചില പ്രതിസന്ധികൾ ഉണ്ടായാലും സഭാഭരണവും ദൗത്യനിർവ്വഹണവും ഒരിടത്തും ഉടക്കി നിൽക്കയില്ല. പ്രൊഫഷണൽ സമീപനത്തോടുചേർന്ന്, നേതൃഗുണവും ചേരുമ്പോഴാണ് ഭരണം കാര്യക്ഷമവും കുറ്റമറ്റതും ആകുന്നത്. ഇനിയും വല്ലപ്പോഴും, നേതൃഗുണം കുറഞ്ഞുപോയാലും ഒരു പ്രൊഫഷണൽ മെഷീനറി ഉണ്ടെങ്കിൽ ശരാശരി കാര്യക്ഷമതയെങ്കിലും ഉറപ്പായിരിക്കും.

ഇതുപോലെ ഒത്തിരിക്കാര്യങ്ങൾ പറയാനുണ്ട്. തൽക്കാലം ഇവിടെ നിർത്തട്ടെ. ഇക്കാലമൊക്കെയും അനുഗ്രഹിച്ച് പിന്തുണച്ച പ. ബാവാതിരുമേനിയോടും, എഡിറ്റോറിയൽ ബോർഡിനോടും പ്രത്യേകിച്ച് അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയോടും, സർവ്വോപരി പ്രോത്സാഹനം നൽകിയ മാന്യവായനക്കാരോടും ഹൃദയപൂർവ്വം നന്ദിപറഞ്ഞുകൊണ്ട്, ഈ സ്ഥാനത്തുനിന്നു വിടപറയട്ടെ, ദൈവത്തിനു സ്തുതി.

ആദരപൂർവ്വം,

ജേക്കബ് കുര്യനച്ചൻ.

### മലങ്കരസഭ വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | 7 രൂപ |
| ഒരു വർഷം | 75 രൂപ |
| 4 വർഷം | 300 രൂപ |
| 10 വർഷം | 750 രൂപ. |

*വിദേശത്തേക്ക്*

ഒരു വർഷം : 600 രൂപ.

### പരസ്യനിരക്കുകൾ

| | |
|---|---|
| Back Page (Colour) | 10000 |
| Back page (B/W) | 5000 |
| Front Inside | 3750 |
| Back Inside | 3500 |
| Full page | 3000 |
| Half page | 1750 |
| Quarter page | 1250 |
| Minimum | 750 |
| Favours Block (Stamp Size) | 300 |

# വട്ടശ്ശേരിൽ തിരുമേനി- പൗരസ്ത്യ ഓർത്തഡോക്സ് പൗരുഷത്തിന്റെ പ്രതീകം

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

വിശുദ്ധ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി മലങ്കര മെത്രാപ്പോലീത്തായായി 1909 ജൂലൈ 11 മുതൽ 1934 ഫെബ്രുവരി 23 വരെ കാൽ ശതാബ്ദക്കാലം മലങ്കര ഓർത്തഡോക്സ് സഭയെ നയിച്ച് പ്രത്യാശയോടെ കർതൃ സന്നിധിയിലേക്ക് കരേറിപ്പോയി. ഈ സഭയ്ക്കു വേണ്ടിയുള്ള അദ്ദേഹത്തിന്റെ നേട്ടങ്ങളിൽ സർവപ്രധാനമായ സ്ഥാനം അർഹിക്കുന്നത് 1912 സെപ്റ്റംബർ 15-ന് നടന്ന കാതോലിക്കേറ്റ് പുനഃസ്ഥാപനമാണ്. സ്ഥാപനത്തിന്റെ ചരിത്ര പശ്ചാത്തലം, അതുമൂലം ഈ സഭയ്ക്കു കൈവന്ന പദവി, അതുൾക്കൊള്ളുന്ന കർത്തവ്യം ഇവയാണ് ഈ ലഘുപ്രബന്ധത്തിന്റെ ഉള്ളടക്കം

**ആദ്യ നൂറ്റാണ്ടുകളിലേക്കൊരു തിരിഞ്ഞുനോട്ടം**

ലോകരക്ഷകനായ യേശു ക്രിസ്തുവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരുവനായ മാർ തോമ്മാശ്ലീഹായുടെ പൈതൃകം അവകാശപ്പെടുന്ന മലങ്കര നസ്രാണികളായ നാം ഒന്നാം നൂറ്റാണ്ടു മുതലുള്ള ക്രൈസ്തവ പാരമ്പര്യത്തിന്റെ ഉടമകളാണ്. പുരാതന കാലം മുതലേ പേർഷ്യാ-സിറിയ സഭകളുമായുള്ള വേഴ്ചയിൽ ഇവിടുത്തെ പൗരോഹിത്യം നിലനിർത്തിപ്പോന്നതായി ചരിത്രം സാക്ഷിക്കുന്നു. നാലാം നൂറ്റാണ്ടുമുതലെങ്കിലും സ്വദേശികളായ അർക്കദ്യാക്കോന്മാരാൽ ഈ സഭ നയിക്കപ്പെട്ടതായി കാണുന്നു.വിദേശികളായ മേല്പട്ടക്കാർ കാലാകാലങ്ങളിൽ ഈ സഭയെ സന്ദർശിച്ച് ആത്മീയ പരിപോഷണം നടത്തിയ പാരമ്പര്യമാണ് നമുക്കുള്ളത്. ഇതിനു വ്യതിയാനം സംഭവിക്കുന്നത് പതിനാറാം നൂറ്റാണ്ടിലുണ്ടായ റോമൻ കത്തോലിക്കാ മത പ്രസംഗികളുടെ ആഗമനത്തോടെയാണ്. ഗോവാ ആർച്ചു ബിഷപ്പായിരുന്ന അലക്സ്സിസ് ഡി മെനസിസിന്റെ നേതൃത്വത്തിൽ അനധികൃതമായി ഈ സഭമേൽ അടിച്ചേൽപ്പിച്ച കുപ്രസിദ്ധമായ ഉദയം പേരൂർ സുന്നഹദോസിനെത്തുടർന്ന് 1599 മുതൽ 1653-ലെ ചരിത്രപ്രധാനമായ കൂനൻ കുരിശു സത്യംവരെയുള്ള കാലഘട്ടത്തിൽ ഈ സഭ റോമാസഭയുടെ



അധീശത്വത്തിൻ കീഴിൽ കഴിച്ചു കൂട്ടി. കൂനൻ കുരിശു സത്യം മലങ്കരസഭയുടെ നഷ്ടപ്പെട്ടുപോയ സ്വാതന്ത്ര്യത്തിന്റെ പുനഃപ്രഖ്യാപനമാണ്. തുടർന്ന് മലങ്കര നസ്രാണികൾ ഒറ്റക്കെട്ടായി അന്നത്തെ അർക്കദ്യാക്കോനെ മാർത്തോമ്മാ ഒന്നാമൻ എന്ന അഭിധാനത്തിൽ അവരുടെ മെത്രാനായി അംഗീകരിച്ചു. ഭരണകാര്യത്തിൽ അദ്ദേഹത്തെ സഹായിപ്പാൻ പ്രമുഖരായ നാലു വൈദികർ ഉൾക്കൊള്ളുന്ന ഒരു സമിതിയും രൂപീകൃതമായി. എന്നാൽ ഈ സ്ഥാനാരോഹണത്തിൽ സഭാനുഷ്ഠാനപരമായ കുറവുകൾ ആരോപിച്ച് റോമൻ കത്തോലിക്കാ സഭ മലങ്കര നസ്രാണികളെ പ്രലോഭിപ്പിച്ച് അവരുടെ വശത്തേക്ക് തുടരെ ആകർഷിച്ചതിന്റെ ഫലമായി അധികതാമസം കൂടാതെ മേൽ സൂചിപ്പിച്ച വൈദിക പ്രമുഖരിൽ മൂന്നുപേർ അടക്കം ആകെയുള്ള സഭാംഗങ്ങളിൽ ഏകദേശം മൂന്നിൽ രണ്ടു ഭാഗവും റോമൻ കത്തോലിക്കരോടു ചേർന്നു. ആകെയുള്ള ഇടവകകളിൽ 84 ഇടവകകൾ റോമൻ കത്തോലിക്കാഭാഗത്തും 32 ഇടവകകൾ മാർത്തോമ്മാ ഒന്നാമന്റെ കൂടെയും നില ഉറപ്പിച്ചു.

**മാർത്തോമ്മാ ഒന്നാമനു ശേഷം**

മാർതോമ്മാ ഒന്നാമന്റെ സ്ഥാനാരോഹണം നിയമാനുസൃതമല്ല, കുറവുള്ളതാണ് എന്നതായിരുന്നു എതിർഭാഗത്തെ ആരോപണം. ഈ സാഹചര്യത്തിലാണ് റോമാ സഭയെപ്പോലെതന്നെ അപ്പോസ്തോലിക പാരമ്പര്യമുള്ള ഏതെങ്കിലും പൂർവീക കിഴക്കൻ സഭകളോടു ചേർന്ന് അവരിൽ നിന്നും അപ്പസ്തോലിക പിൻതുടർച്ച പുതുക്കി സ്വീകരിക്കുവാൻ വേണ്ടി സിറിയൻ, പേർഷ്യൻ, അലക്സാൻഡ്രിയൻ (കോപ്റ്റിക്) തുട

ങ്ങിയ സഭകളോട് മലങ്കരസഭ സഹാ യാഭ്യർത്ഥന നടത്തിയത്. തൽഫലമായി എ.ഡി. 1665-ൽ അന്ത്യോഖ്യാ പാത്രി യർക്കേറ്റുമായി ബന്ധമുള്ള യറുശലേ മിലെ മാർ ഗ്രീഗോറിയോസ് മലങ്കര എത്തിച്ചേരുകയും മാർത്തോമ്മാ ഒന്നാ മനോട് സഹകരിച്ച് ഇവിടെ പ്രവർത്തി ക്കുകയും ചെയ്തു. മലങ്കര-അന്ത്യോ ഖ്യൻ ബന്ധം ഇവിടെ ആരംഭിച്ചു. മാർതോമ്മാ രണ്ടാമൻ (1670-86) വാഴി ക്കപ്പെടുമ്പോൾ മാർ ഗ്രീഗോറിയോ സിന്റെ സാന്നിദ്ധ്യവും സഹകരണവും ഉണ്ടായിരുന്നിരിക്കണം. തുടർച്ചയായി മലങ്കരസഭയെ നയിച്ച മാർതോമ്മാ മെത്രാപ്പോലീത്താമാരുടെ കാലയളവിൽ പലയവസരങ്ങളിലും അന്ത്യോഖ്യൻ സിറിയൻ സഭയിൽനിന്നും മേല്പട്ടക്കാർ മലങ്കര സന്ദർശിച്ചിട്ടുണ്ട്. അവരിൽ 1685-ൽ വന്ന ബസ്സേലിയോസ് യൽദോ കാതോലിക്കാ ഇവിടെവന്ന് ദിവ സങ്ങൾക്കകം കാലം ചെയ്ത് കോതമം ഗലത്ത് അടക്കപ്പെട്ടു. കൂടെ വന്ന മാർ ഈവാനിയോസ്, മാർതോമ്മാ ദ്വിതീയൻ ആകസ്മികമായി കാലം ചെയ്ത സാഹ ചര്യത്തിൽ മാർ തോമ്മാതൃതീയനെ (1686-88) 1686-ൽ വാഴിച്ചു. അദ്ദേഹം തന്നെ മാർതോമ്മാ നാലാമനേയും (1688-1728) വാഴിച്ച് 1693-ൽ താൻ കാലം ചെയ്യുന്നതുവരേയും മെത്രാപ്പോലീത്താ യോട് സഹകരിച്ചു പ്രവർത്തിച്ചു.

### മലങ്കരസഭയ്ക്ക് ഒരു പാത്രി യർക്കീസ്

മാർതോമ്മാ നാലാമന്റെ കാലത്ത് മലങ്കരവന്ന മാർ ഗബ്രിയേൽ നെസ്തോ റിയൻ വിശ്വാസം പ്രചരിപ്പിച്ച് സഭയിൽ അസ്വസ്ഥത സൃഷ്ടിച്ച സാഹചര്യ ത്തിൽ 1720-ാം മാണ്ട് ഇൻഡ്യയിലെ ഓർത്തഡോക്സ് സുറിയാനിക്കാരുടെ ആവശ്യത്തിലേക്ക് ഒരു പാത്രിയർക്കീ സിനേയും ഒരു മെത്രാപ്പോലീത്താ യേയും രണ്ടു പട്ടക്കാരേയും അയച്ചുത രണമെന്ന് അന്ത്യോഖ്യാ പാത്രിയർക്കീ സിനോട് മാർതോമ്മാ നാലാമൻ ഒരു കത്തിലൂടെ ആവശ്യപ്പെട്ടതായി കാണു ന്നു. മലങ്കര സഭയ്ക്ക് ഒരു പാത്രി യർക്കീസ് എന്ന ആവശ്യം ആദ്യമായി ഉന്നയിക്കുന്നത് അദ്ദേഹമാണെന്നു തോന്നുന്നു. ആ കത്തിൽ മുമ്പു മല ങ്കര സന്ദർശിച്ച പിതാക്കന്മാരെപ്പറ്റിയും അദ്ദേഹം സൂചിപ്പിക്കുകയുണ്ടായി. മാർതോമ്മാ നാലാമൻ വാഴിച്ച പിൻഗാമി മാർതോമ്മാ അഞ്ചാ മന്റെ (1728-1765) കാലഘട്ടത്തിലും മലങ്കരസഭയ്ക്ക് ഒരു മഫ്രിയാനയെ വേണമെന്ന് അന്ത്യോഖ്യാപാത്രി യർക്കീസിനോട് ആവശ്യപ്പെട്ട തായി കാണുന്നു. 1751-ൽ മലങ്കര വന്ന ശക്രള്ള മാർ ബസ്സേലി യോസ്.മഫ്രിയാനയുടെ (1748-ലെ) കയ്പടഡയറിയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. 1748-ൽ അന്തോനിയോസ് ശെമ്മാ ശൻ, മാർ ഈവാനിയോസി ന്റെയും മാർതോമ്മാ അഞ്ചാമ ന്റേയും എഴുത്തുകൾ സഹിതം (ഒന്ന് ഇഗ്നാത്തിയോസ് ബാവാ യ്ക്കും ഒന്ന് എനിക്കും) എന്റെ അടുക്കൽ വന്നു.... പിന്നീട് ശെമ്മാ ശ്ശൻ ബാവാ....യുടെ അടുക്കൽ (ഡയർ ബക്കറിൽ) പോയി. മല ങ്കര ജനങ്ങൾക്ക് (പ്രസ്തുത) രണ്ടെഴുത്തുകളിൽ എഴുതീട്ടുള്ള പ്രകാരം ഒരു മഫ്രിയാനയെ വേണമെന്ന് അറിയിച്ചു. ശക്രള്ള മാർ ബസ്സേലി യോസും ഒപ്പം വന്ന മാർ ഗ്രീഗോറി യോസ്, യൂഹാനോൻ റമ്പാൻ (പിന്നീടു മാർ ഈവാനിയോസ്) എന്നിവരും മാർത്തോമ്മാ അഞ്ചാമന്റെ സ്ഥാനസാ ധുത്വത്തെ ചോദ്യം ചെയ്യുകയുണ്ടായി. അതവഗണിച്ചുതന്നെ മാർ തോമ്മാ അഞ്ചാമൻ തന്റെ പിൻഗാമിയായി മാർ തോമ്മാ ആറാമനെ 1761-ൽ അഭിഷേകം ചെയ്തു. മാർ ബസ്സേലിയോസ് മട്ടാഞ്ചേ രിയിൽ താമസം ഉറപ്പിക്കുകയും 1764-ൽ കാലധർമ്മം പ്രാപിക്കുകയും ചെയ്തു.

### മാർത്തോമ്മാ ആറാമൻ

മാർതോമ്മാ അഞ്ചാമനെത്തുടർന്ന് 1765-ൽ മാർതോമ്മാ ആറാമൻ (1765-1808) സഭാഭരണം ഏറ്റെടുത്തു. ബുദ്ധിമാനും നയതന്ത്രജ്ഞനുമായി രുന്ന ആറാമൻ വിദേശത്തുനിന്നു വന്ന മേല്പട്ടക്കാരിൽ അവശേഷിച്ച മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരുടെ നിർബന്ധത്തിനു വഴങ്ങി 1770-ൽ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്തായായി വീണ്ടും അവരോധിക്കപ്പെട്ടു. ദീവന്നാ സ്യോസ് ഒന്നാമൻ, വലിയ മാർ ദീവ ന്നാസ്യോസ് എന്നും അറിയപ്പെടുന്നു. മലങ്കരസഭയുടെ ഭരണത്തിൽ വിദേശീ യമെത്രാന്മാർ അനധികൃതമായി ഒരു പുതിയ മെത്രാനെ വാഴിച്ചു. (കാട്ടുമ ങ്ങാട്ടു മാർ കൂറിലോസ്) ഇദ്ദേഹം ബ്രിട്ടീഷ് മലബാറിൽ തൊഴിയൂർ (ആ ഞ്ഞൂർ) എന്ന സ്ഥലത്ത് മലബാർ സ്വതന്ത്ര സുറിയാനി സഭ സ്ഥാപിച്ചു. ആ ശാഖ ഇന്നും തുടർന്നു വരുന്നു. ഭരണത്തിൽ കൈകടത്തുവാൻ ശ്രമിക്ക യാൽ 1772-ൽ അവരുമായുള്ള മൈത്രീ ബന്ധം അദ്ദേഹം അവസാനിപ്പിച്ചു. അങ്ങനെ നൂറ്റാണ്ടുകളായി വിദേശ മേല്പട്ടക്കാർ അവരുടെ അധീശത്വം മല ങ്കരസഭമേൽ സ്ഥാപിച്ചു കിട്ടുവാൻ തുടർച്ചയായി ശ്രമിച്ചുകൊണ്ടിരിക്കുന്ന കഥയാണ് നമുക്കു കാണുവാൻ സാധി ക്കുന്നത്. ഈ പ്രവണത 19-ാം നൂറ്റാ ണ്ടിലും ഇപ്പോൾ തുടർന്നുകൊണ്ടിരി ക്കുന്നു.

### മലങ്കരസഭയും സി.എം.എസ്. മിഷ്യനും

1816 മുതൽ 1836 വരെ ചർച്ച് മിഷ നറി സൊസൈറ്റിയിലെ മിഷനറിമാർ മലങ്കരസഭയോടു സഹകരിച്ചു പ്രവർത്തിക്കുന്ന കാലഘട്ടത്തിലും സിറിയൻ മെത്രാന്മാർ അവരുടെ അവ കാശവാദം മുഴക്കിയിട്ടുണ്ട്. 1825-ൽ മല ങ്കരയിൽ വന്ന സിറിയൻ മെത്രാൻ മാർ അത്താനാസ്യോസ് അന്നത്തെ മലങ്കര മെത്രാപ്പോലീത്തയായിരുന്ന മാർ ദീവ

> **ഈ സഭയ്ക്കു വേണ്ടിയുള്ള അദ്ദേഹത്തിന്റെ നേട്ടങ്ങളിൽ സർവപ്രധാനമായ സ്ഥാനം അർഹിക്കുന്നത് 1912 സെപ്റ്റം ബർ 15-ന് നടന്ന കാതോലി ക്കേറ്റ് പുനഃസ്ഥാപനമാണ്. സ്ഥാപനത്തിന്റെ ചരിത്ര പശ്ചാ ത്തലം, അതുമൂലം ഈ സഭ യ്ക്കുകൈവന്ന പദവി, അതുൾക്കൊള്ളുന്ന കർത്തവ്യം ഇവയാണ് ഈ ലഘുപ്രബന്ധ ത്തിന്റെ ഉള്ളടക്കം**

ന്നാസ്യോസ് നാലാമന്റെ (ചേപ്പാട്) (1825–1855) മേല്പട്ടസ്ഥാനത്തെ ചോദ്യം ചെയ്യുകയും മേൽപ്പട്ട സ്ഥാനത്തിനടുത്ത പ്രവൃത്തികളിൽ നിന്നും ഒഴിഞ്ഞിരിക്കണമെന്നു ശഠിക്കുകയും ചെയ്ത സാഹചര്യത്തിൽ മിഷനറിമാരുടെ സഹായത്തോടെ ആ വിദേശീയ മെത്രാനെ ഇന്നാട്ടിൽ നിന്നും തിരിച്ചയയ്ക്കേണ്ടതായും വന്നു കൂടി.

തുടർന്നുള്ള ചരിത്രസംഭവങ്ങൾ– സഭയിലെ നവീകരണ പ്രവർത്തനങ്ങൾ, മാർ മാത്യൂസ് അത്താനാസ്യോസിന്റെ രംഗപ്രവേശം (1843) തുടങ്ങിയവ പുലിക്കോട്ടിൽ ജോസഫ് അച്ചനെ മർദ്ദീനിൽ അയച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ അഭിഷിക്തനാക്കപ്പെട്ട് ദീവന്നാസ്യോസ് അഞ്ചാമൻ എന്ന അഭിധാനത്തിൽ 1865–ൽ മലങ്കരസഭയുടെ നേതൃത്വത്തിലേക്ക് നയിക്കപ്പെടുവാൻ ഇടയാക്കി. അനന്തരഫലമായി അന്ത്യോഖ്യായുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1875–ൽ മലങ്കരെ വന്ന് മാത്യൂസ് അത്താനാസ്യോസിനെ മുടക്കുകയും തുടർന്ന് മുളന്തുരുത്തിയിൽ സുന്നഹദോസു വിളിച്ചു കൂട്ടി സഭയിൽ ചില സംവിധാനങ്ങൾ സൃഷ്ടിച്ച് പാത്രിയർക്കീസിന്റെ അധീശത്വം മലങ്കരസഭയിന്മേൽ അടിച്ചേൽപ്പിക്കുന്നതിനും ശ്രമിച്ചു. നയകോവിദനും കുശാഗ്രബുദ്ധിമാനുമായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ നവീകരണ പ്രസ്ഥാനത്തെ ചെറുത്തു പരാജയപ്പെടുത്തുവാൻ അന്ത്യോഖ്യാപാത്രിയർക്കീസിന്റെ സഹായവും സഹകരണവും സ്വീകരിച്ചുവെങ്കിലും പാത്രിയർക്കീസിന്റെ അധീശത്വം അപ്പാടെ സ്വീകരിക്കുവാൻ സന്നദ്ധനായില്ല. തുടർന്നു സംജാതമായ മലങ്കര–അന്ത്യോഖ്യാ ബന്ധത്തിലെ സംഘർഷമാണ് മലങ്കരയിൽ കാതോലിക്കേറ്റു സ്ഥാപിക്കുവാനുള്ള ശ്രമത്തിന് ആക്കം കൂട്ടിയത്.

### കാതോലിക്കേറ്റ് പുനഃസ്ഥാപന നിവേദനം

ഔഗേൻ റമ്പാന്റെ (പിന്നീട് കാതോലിക്കാ) ഒരു കത്തിൽ എ.ഡി. 1880 മുതൽ കാതോലിക്കാസ്ഥാപനം മലങ്കരെ ഉണ്ടായാൽ കൊള്ളാമെന്ന് നമ്മുടെ പൂർവികന്മാർ ആഗ്രഹം പ്രകടിപ്പിച്ചതായി കാണുന്നു. അന്ത്യോഖ്യാ സിംഹാസനത്തോടുള്ള ഐക്യവും ബന്ധവും ഛേദിക്കപ്പെടാത്ത വിധത്തിൽ ഒരു കാതോലിക്കായെ സ്നേഹപൂർവ്വം ഇവിടെ അനുവദിച്ചുതരണമെന്ന് സിംഹാസനത്തിൽ അപേക്ഷ സമർപ്പിച്ചു. മലങ്കര മല്പാൻ കോനാട്ടു മാത്തൻ കത്തനാർ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ സമക്ഷം കാതോലിക്കാസ്ഥാപന സംബന്ധമായി നിവേദനം സമർപ്പിച്ചതായും കാണുന്നു. അതിനു മറുപടിയായി 1892–ധനുമാസത്തിൽ ബാവാ അയച്ച കത്തിൽ ഇപ്രകാരം എഴുതി. "സമർത്ഥനും മല്പാനുമായ ഒരു കാതോലിക്കായേയോ മപ്രിയാനയേയോ നിങ്ങൾക്ക് അയച്ചുതരണമെന് നിങ്ങൾ ആവശ്യപ്പെട്ടിരിക്കുന്നു. നാം ആലോചിക്കട്ടെ; ദൈവം നമ്മെ സഹായിക്കുന്ന പക്ഷം ഒരുവനെ ശോധന ചെയ്ത് നിങ്ങൾക്ക് അയച്ചു തരാം". തുടർന്നുള്ള ചരിത്രത്തിൽ 1899–ാമാണ്ട് പുലിക്കോട്ടിൽ ദീവന്നാസ്യോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി സമ്മേളനത്തിൽവച്ച് മലങ്കരയ്ക്ക് ഒരു മഫ്രിയാനായുടെ ആവശ്യം എന്ന പ്രമേയം അവതരിപ്പിച്ച് ഐകകണ്ഠ്യേന അംഗീകരിച്ചു. വീണ്ടും 1901–ാ മാണ്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കശ്ശീശാ സ്ഥാനലബ്ധിയുടെ കനകജൂബിലി ആഘോഷവേളയിൽ മലങ്കര സഭാ ജനങ്ങൾ സമർപ്പിച്ച മംഗള പത്രത്തിൽ മപ്രിയാന (കാതോലിക്കാ) സ്ഥാനത്ത് അഭിവന്ദ്യ തിരുമേനിയെത്തന്നെ ഉയർത്തിക്കാണുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചു.

തെഗ്രീസിൽ അസ്തമിച്ചുപോയ കാതോലിക്കാസ്ഥാപനത്തിന്റ പുനഃസ്ഥാപനം മലങ്കരയിൽ ഉണ്ടാവണമെന്നാണ് ഇവിടെ നിന്നും ആവശ്യപ്പെട്ടത് എന്നു ബ. കോനാട്ടു മാത്തൻ കത്തനാരുടെ കത്തുകൾ വെളിവാക്കുന്നു. പത്രോസ് പാതിയർക്കീസിന്റെ പിൻഗാമിയായി 1895–ൽ അവരോധിക്കപ്പെട്ട അബ്ദേദ് മിശിഹാ ബാവായുടെ പേർക്ക് കോനാട്ട് മല്പാൻ ഇപ്രകാരം എഴുതി. "തിരുമേനി അറിഞ്ഞിരിക്കുന്ന പ്രകാരം മൻകാലത്തു തിഗ്രീസിന്റെ സംഹാസനത്തിൽ വാണിരുന്ന കിഴക്കിന്റെ മഫ്രിയാനായാണ് അന്ത്യോഖ്യാപാത്രിയർക്കീസിന്റെ ആജ്ഞയ്ക്കു കീഴെ മലങ്കരസഭ ഭരിച്ചു പോന്നത്. ഇപ്പോൾ മപ്രിയാനാ ഇല്ലാതെയിരിക്കുന്നുവെങ്കിൽ അദ്ദേഹത്തിന്റെ പേർ ഇന്ന് തുബ്ദേനിൽ സ്മരിക്കപ്പെടുന്നത് എന്തിന്? അന്ത്യോഖ്യായിലിരുന്ന പാത്രിയർക്കീസിന്റെ സിംഹാസനം മർദ്ദീനിലേക്കു നീക്കപ്പെട്ടുവെങ്കിൽ തിഗ്രീസിലെ സിംഹാസനം ഇൻഡ്യയിലേക്കു നീക്കുന്നതു ശരിയല്ലെന്നു വരുമോ?'' 1808 –ൽ ബ. കോനാട്ടു മല്പാൻ വീണ്ടും മാർ അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവായ്ക്ക് എഴുതി, "തിരുമേനി ഞങ്ങളുടെ അടുക്കലേക്കു വരുകയും ഞങ്ങളുടെ സകല നടപടികളേയും ശരിപ്പെടുത്തുകയും ചെയ്യണം.... ഞങ്ങൾക്കു മപ്രിയാനാ ഇല്ലെന്നു വരികിൽ ഞങ്ങൾ എങ്ങനെയാണ് മെത്രാപ്പോലീത്തന്മാരെ വാഴിക്കേണ്ടത്? ദൂരദേശത്തേക്കു പോകുന്നതിന് മലയാളത്തുകാർ ഭയമുള്ളവരാണ്. അതുകൊണ്ട് തിഗ്രീസിലെ സിംഹാസനം ഇന്ധ്യയിൽ സ്ഥാപിച്ച് ഞങ്ങളിൽ നിന്നൊരാളെ ഞങ്ങൾക്കു മപ്രിയാനയായി വാഴിച്ചു തരണമെന്നും കിഴക്കിന്റെ മാർ ബസ്സേലിയോസ് മഫ്രിയാനാ എന്നു നാമകരണം ചെയ്യണമെന്നും ഞാൻ അപേക്ഷിക്കുന്നു." ഇക്കാലയളവിൽ കാതോലിക്കാ പുനഃസ്ഥാപനത്തിനുവേണ്ടിയുള്ള ഏകകണ്ഠവും സുസംഘടിതവുമായ പ്രക്ഷോഭണം മലങ്കരയിൽ ശക്തമായി പുരോഗമിച്ചു. അതിലെല്ലാം മാർ ദീവന്നാസ്യോസിന്റെ വലങ്കയ്യായി നിന്ന് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ പ്രവർത്തിച്ചു.

### ഇരുപതാംനൂറ്റാണ്ട്

ഇതിനകം 1905 – ൽ തുർക്കി സുൽത്താൻ രാജദ്രോഹ[illegible] ചുമത്തി അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിക്കയും 1895–ൽ പാത്രിയർക്കാ തിരഞ്ഞെടുപ്പിൽ അദ്ദേഹത്തോടു പരാജിതനായ മാർ അബ്ദുള്ള ഗ്രീഗോറിയോസിനെ സിംഹാസനസ്ഥനാക്കുവാൻ മെത്രാപ്പോലീത്തന്മാരോട് ആജ്ഞാപിക്കുകയും ചെയ്തു. (1895 മുതൽ 1905 വരെ മാർ അബ്ദുള്ള കത്തോലിക്കാ സഭയിൽ ചേർന്നു നടന്നു വന്നത് ഇവിടെ സ്മരിക്കേണ്ടതുണ്ട്.) തുർക്കിയിൽ നടന്ന ഈ സ്ഥാനചലനത്തെക്കുറിച്ച് ഔദ്യോഗികമായി മലങ്കരസഭയെ ഒന്നും അറിയിച്ചിരുന്നില്ലെങ്കിലും പത്രദ്വാരാ ഇവിടെ

മാറ്റി പുതിയ ട്രസ്റ്റിമാരെ (പാമ്പാക്കുട പാലപ്പള്ളിൽ പൗലൂസ് കത്തനാർ, കോട്ടയം ചിറക്കടവിൽ കോരള കൊച്ചു കോരള) തെരഞ്ഞെടുക്കുകയും ചെയ്തു.

### അബ്ദൽ മ്ശിഹാ പാത്രിയർക്കീസ്

മലങ്കര സഭയിൽ സംജാതമായ ഈ സ്ഥിതിഗതികൾ അപ്പപ്പോൾ മാർ ദീവന്നാസ്യോസിന്റെ വലതുകരമായി നിന്നു പ്രവർത്തിച്ച ഫാദർ പി. റ്റി. ഗീവറുഗീസ് (പിന്നീട് ബഥനിയുടെ മാർ ഈവാനിയോസ്) എഴുത്തുകൾ മുഖേന മാർ അബ്ദൽ മശിഹാ ബാവായെ ഗ്രഹിപ്പിച്ചുകൊണ്ടിരുന്നു. അതിനു മറുപടിയായി, മാർ അബ്ദുള്ള പുറപ്പെടുവിച്ച അകാനോനികമായ മുടക്ക് വ്യർത്ഥമാണെന്നും താങ്കളും അനുയായികളും അനുഗ്രഹീതരാണെന്നുമുള്ള മാർ അബ്ദൽ മ്ശിഹായുടെ കമ്പിസന്ദേശം മാർ ദിവന്നാസ്യോസിനു ലഭിച്ചത് മുന്നോട്ടുള്ള പ്രവർത്തനത്തിൽ കൂടുതൽ ശക്തിയും പ്രത്യാശയും പകർന്നു. തുർന്ന് മലങ്കര സഭയുടെ അപേക്ഷ പ്രകാരം 1912 ജൂൺ മാസത്തിൽ മാർ അബ്ദൽ മ്ശിഹാ ബാവാ മലങ്കരയിലെത്തി. (അബ്ദൽ മശിഹാ ബാവായുടെ ഫർമാൻ പിൻവലിച്ച തുർക്കി സുൽത്താൻ 1909 ഏപിൽ മാസത്തിൽ സിംഹാസനത്തിൽ നിന്നും ബഹിഷ്കൃതനാകയാൽ ബാവാ കൂടുതൽ സ്വതന്ത്രനായിത്തീർന്നിരുന്നു.) മലങ്കര സഭ ആവന്ദ്യപിതാവിന് ആഹ്ലാദപൂർവം വരവേൽപ്പു നൽകി സ്വീകരിച്ചു. താമസം വിനാ 1912 സെപ്തംബർ എട്ടിന് പരുമല സെമിനാരിയിൽവച്ച് വന്ദ്യ ദിവ്യശ്രീ പുന്നൂസ് റമ്പാന് (പിന്നീട് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ) മാർ ഗ്രീഗോറിയോസ് എന്ന അഭിധാനത്തിൽ മേൽപ്പട്ടസ്ഥാനം നൽകി.

### കാതോലിക്കാ സ്ഥാപനം

മലങ്കര സഭ ചിരകാലം അഭിലഷിച്ചിരുന്നതും; നിരവധി നിവേദനങ്ങൾ പാത്രിയർക്കാ സിംഹാസനത്തിൽ സമർപ്പിച്ചിരുന്നതുമായ കാതോലിക്കാ സിംഹാസന പുനഃസ്ഥാപനത്തിനു വേണ്ടി മലങ്കര മെത്രാപ്പോലീത്താ, സഹമെത്രാപ്പോലീത്തന്മാർ, മൽപ്പാൻമാർ, പട്ടക്കാർ, മറ്റു സമുദായ നേതാക്കൻമാർ എന്നിവർ വീണ്ടും നേരിട്ട് പാത്രിയർക്കീസു ബാവായ്ക്ക് അപേക്ഷകൾ സമർപ്പിച്ചു. കൂടാതെ 1912 ആഗസ്റ്റ് 29-ാം തീയതി ചരിത്രപ്രധാനമായ പരുമല സുന്നഹദോസ് മാർ അബ്ദൽ മ്ശിഹാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന് അന്ത്യോക്യാ സിംഹാസനം അന്ത്യോക്യയിൽ നിന്നും മർദീനിലേക്കു മാറ്റിയ ന്യായേന കിഴക്കിന്റെ കാതോലിക്കായായി വാഴിക്കുന്നതിനും ഐകകണ്ഠേന തീരുമാനിച്ചു. പ്രസ്തുത സുന്നഹദോസ് നിശ്ചയമനുസരിച്ച് സെപ്റ്റംബർ 15-ാം തീയതി ഞായറാഴ്ച നിരണം പള്ളിയിൽ വച്ച് മാർ അബ്ദൽ മ്ശിഹാ പാത്രിയർക്കീസിന്റെ നേതൃത്വത്തിലും, മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ്, നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ്, സിലോണിന്റെ മാർ യൂലിയോസ് അൽവാറീസ് എന്നീ മെത്രാപ്പോലീത്തന്മാരുടേയും ഔഗേൻ റമ്പാൻ (പിന്നീട് മാർ ഔഗേൻ പ്രഥമൻ കാതോലിക്കാ) ഫാദർ പി.റ്റി. ഗീവർഗീസ് പിന്നീട് ബഥനിയുടെ മാർ ഈവാനിയോസ്) ആദിയായി ഉഭയകക്ഷിയിൽപെട്ട മൽപ്പാൻമാരുടെയും പട്ടക്കാരുടെയും സഹകരണത്തിലും ഒരു വൻപിച്ച ജനസമൂഹത്തിന്റെ സാന്നിദ്ധ്യത്തിലും മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മാർ തോമ്മായുടെ പൗരസ്ത്യ സിംഹാസനത്തിൻമേൽ ഉയർത്തി ഓക്സിയോസ് വിളിച്ച് കിഴക്കിന്റെ കാതോലിക്കായായി അവരോധിച്ചു. അങ്ങനെ അന്ത്യോക്യാ സഭയും മലങ്കര സഭയും തമ്മിലുള്ള ശാശ്വത സമാധാനത്തിനും സ്നേഹ പൂർണ്ണമായ സഹവർത്തിത്വത്തിനും അടിസ്ഥാനമിട്ടു. മലങ്കര സഭയുടെ ആദ്ധ്യാത്മീക സ്വാതന്ത്ര്യം സാക്ഷാൽകൃതമാകുന്ന കാതോലിക്കാ സിംഹാസനം സ്ഥാപിക്കപ്പെട്ടതോടെ മലങ്കര അപ്പോസ്തോലിക കൈവെയ്പ് അനുസ്യൂതമായി തുടർന്നു കൊണ്ടുപോകുവാൻ ഇതഃപര്യന്തം അനുഭവിച്ചു വന്ന ദുരന്തങ്ങൾക്കും അതികഠിനമായ ക്ലേശങ്ങൾക്കും പരിപൂർണ്ണമായ വിരാമം ഇട്ടു.

### മലങ്കരസഭയുടെ ചാർട്ടർ

മാർ അബ്ദൽ മ്ശിഹാ പാത്രിയർക്കീസുബാവാ 1913-ൽ മലങ്കര സഭയിൽ നിന്നും മടങ്ങിപ്പോകുന്നതിനുമുമ്പ് കാതോലിക്കാ സിംഹാസനത്തിന്റെ നിലനിൽപ്പിനും തുർച്ചയ്ക്കും ആവശ്യമായ എല്ലാ വ്യവസ്ഥകളും ചെയ്തു. 1913 ഫെബ്രുവരി 19-ാ നു പരുമല സെമിനാരിയിൽ നിന്നും പാത്രിയർക്കീസു ബാവാ പുറപ്പെടുവിച്ച ദീർഘമായ കൽപ്പനയിൽ ഇപ്രകാരം കാണുന്നു. നിങ്ങളുടെ ഇടയന്മാർ-അതായതു കാതോലിക്കായും മെത്രാപ്പോലീത്തൻമാരും-നിങ്ങൾക്കുള്ള സകല ആവശ്യങ്ങളും നിവർത്തിക്കുമെന്നു നാം ശരണപ്പെടുന്നു. കാതോലിക്കാ മെത്രാൻമാരോടു കൂടെ നമ്മുടെ വിശുദ്ധ പിതാക്കന്മാരുടെ കാനോനുകൾക്ക് അനുസരണമായി നിങ്ങൾക്കു മേൽപട്ടക്കാരെ വാഴിക്കുകയും വി. മൂറോൻ കൂദാശ ചെയ്യുകയും ചെയ്യും. കാതോലിക്കാ ദിവംഗതനാകുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കുവാൻ നിങ്ങളുടെ മെത്രാപ്പോലീത്തന്മാർക്ക് അധികാരവും അവകാശവും ഉണ്ട്. ഇതിൽ നിന്ന് അവരെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ സകലവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്തായാകുന്ന ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മറ്റിക്കാരുടെ ആലോചനയോടു കൂടെ ചെയ്യണം. ഈ കൽപ്പന മലങ്കര സഭയുടെ ചാർട്ടർ അഥവാ മാഗ്നാകാർട്ടാ ആയിവിശേഷിപ്പിക്കപ്പെടുന്നു. ഇതാണ് ചുരുക്കത്തിൽ മലങ്കരയിലെ കാതോലിക്കാ സ്ഥാപന ചരിത്രം.

കാതോലിക്കാ സ്ഥാപനത്തെപ്പറ്റിയുള്ള ചിന്ത വളരെ നേരത്തേ തന്നെ ഉണ്ടായിരുന്നുവെങ്കിലും അത് യാഥാർത്ഥീകരിക്കുവാനുള്ള നിശ്ചയദാർഢ്യവും പ്രവൃത്തി പഥത്തിൽ സാക്ഷാത്കരിക്കുവാനുള്ള തന്റേടവും കർമ്മകുശലതയും യഥായോഗ്യം പ്രകാശിപ്പിച്ച് അവസരത്തിനൊത്തുയരുവാൻ മാർ ഗീവറുഗീസ് ദിവന്നാസ്യോസിന് സാധിച്ചു. അങ്ങനെ കാതോലിക്കാസ്ഥാപനം മലങ്കര സഭയ്ക്ക് സ്വായത്തമായി. സഭയ്ക്കുവേണ്ടിയുള്ള അദ്ദേഹത്തിന്റെ മുഖ്യ നേട്ടം അതാണ്. കാതോലിക്കാ സ്ഥാപനത്തിനു വേണ്ടി ആവും വിധം പ്രയത്നിച്ച കോനാട്ടു മാത്തൻ മൽപ്പാന് അതിന്റെ യാഥാർത്ഥീകരണത്തിൽ പങ്കു ചേരുവാൻ സാധിച്ചില്ലായെന്നത് ഒരു വൈരുദ്ധ്യമായി അവശേഷിക്കുന്നു. അതിന്റെ പ്രായശ്ചിത്തമെന്നോണം പിൽക്കാലത്ത് മലങ്കരയിലെ

അറിവു ലഭിക്കുകയുണ്ടായി. മലങ്കരയിൽ കാതോലിക്കാ സിംഹാസനം സ്ഥാപിച്ചുകിട്ടുന്നതിന് ഇനിയും താമസിക്കരുതെന്ന് ഉറപ്പാക്കിയ മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും കോനാട്ടു മല്പാനും കൂടി ചേർന്ന് ഇരുപാത്രിയർക്കീസന്മാരുടെയും മുമ്പാകെ നിവേദനം സമർപ്പിക്കുന്നതിനും ഏതു പാത്രിയർക്കീസിൽ നിന്നാണ് ഇക്കാര്യം എളുപ്പത്തിൽ സാധിച്ചുകിട്ടുന്നതെന്ന് അന്വേഷിപ്പാനും സിംഹാസന പുനഃസ്ഥാപനത്തിന് അനുകൂലമായ സാഹചര്യങ്ങൾ ശീമയിൽ സൃഷ്ടിക്കുന്നതിനുമായി ദിവ്യശ്രീമാന്മാരായ മത്തായി ശെമ്മാശ്ശനേയും (പിന്നീട് മാർ ഔഗേൻ പ്രഥമൻ കാതോലിക്കാ) സ്ലീബാ ശെമ്മാശ്ശനേയും (പിന്നീട് [illegible]ത്തിയോസ് മെത്രാപ്പോലീത്താ) തുർക്കിയിലേക്കു നിയോഗിച്ചു. ഈ നിവേദകസംഘം ശീമയിൽ പര്യടനം നടത്തിക്കൊണ്ടിരിക്കവേ മലങ്കരയിലേക്കു വ്യക്തിപരമായും പൊതുവിലും അയച്ച കത്തുകളിൽ മലങ്കരയ്ക്കു കാതോലിക്കായെ അനുവദിക്കുന്ന വിഷയത്തിൽ മാർ അബ്ദൽ മ്ശിഹാ കൂടുതൽ അനുഭാവം പ്രകടിപ്പിക്കുന്നതിനാൽ കാതോലിക്കാ പുനഃസ്ഥാപനത്തിനുള്ള നിവേദനങ്ങൾ അദ്ദേഹത്തിന്റെ സന്നിധിയിലാണ് സമർപ്പിക്കേണ്ടത് എന്നും രേഖപ്പെടുത്തിയിരിക്കുന്നു. ഈ ഘട്ടത്തിൽ മാർ ജോസഫ് ദീവന്നാസ്യോസ് അനാരോഗ്യവാനായിത്തീരുകയും പിൻഗാമിയായി തിരഞ്ഞെടുക്കപ്പെട്ട വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാൻ യറുശലേമിൽ എത്തി 1908 മേയ് 31-ന് അബ്ദുള്ളാ ബാവായിൽ നിന്നും മാർ ദീവന്നാസ്യോസ് ആറാമൻ എന്ന നാമത്തിൽ മെത്രാൻ സ്ഥാനം സ്വീകരിച്ച് മലങ്കരയിൽ തിരികെ വരികയും ചെയ്തു.

### അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിൽ

1909 ജൂലൈ മാസത്തിൽ ദീവന്നാസ്യോസ് പഞ്ചമൻ കാലം ചെയ്കയാൽ മലങ്കര മെത്രാപ്പോലീത്തായായി മാർ ദീവന്നാസ്യോസ് ആറാമൻ അവരോധിക്കപ്പെട്ടു. അധികതാമസം കൂടാതെ മെത്രാപ്പോലീത്തായും സഹട്രസ്റ്റികളായ കോനാട്ടു മൽപ്പാനച്ചനും ശ്രീ സി.ജെ. കുര്യനും ആയി ട്രസ്റ്റു വസ്തുക്കളും ഭരണം സംബന്ധിച്ച് അഭിപ്രായ ഭിന്നത ഉണ്ടാകുകയും മലങ്കര മാനേജിംഗ് കമ്മറ്റി സഹട്രസ്റ്റികളോടു വിയോജിച്ച് മെത്രാപ്പോലീത്തായോടു ചേർന്നു നിൽക്കുകയും ചെയ്തു. അഭിപ്രായ ഭിന്നതകൾ നിറഞ്ഞ ഈ ദുർഘടഘട്ടത്തിൽ അന്ത്യോഖ്യായുടെ മാർ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കര എത്തി മലങ്കരസഭയിലെ ലൗകീകാധികാരം കൂടെ കരസ്ഥമാക്കുവാനുള്ള ശ്രമവും ആരംഭിച്ചു. (മാർത്തോമ്മക്കാരുമായുള്ള കേസിന്റെ അന്ത്യം കുറിച്ച 1889-ലെ റോയൽ കോർട്ട് വിധിയിൽ പാത്രിയർക്കീസിന്റെ മലങ്കരസഭമേലുള്ള ആത്മീയാധികാരം അംഗീകരിക്കുകയും ലൗകീകാധികാരം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരിക്കുന്നുവെന്ന് തീർപ്പുകൽപ്പിക്കുകയും ചെയ്തിരുന്നു). പള്ളികളിൽ നിന്നും മെത്രാൻ സ്ഥാനാർത്ഥികളിൽ നിന്നും ലൗകീകാധികാരം സമ്മതിച്ചുള്ള ഉടമ്പടികൾ വാങ്ങുക എന്ന നടപടിയാണ് അദ്ദേഹം സ്വീകരിച്ചത്. ഇതിനിടയിൽ ക്നാനായ ഇടവകകളെ ഒരു പ്രത്യേക മെത്രാസനമായി രൂപപ്പെടുത്തി ഉടമ്പടി വാങ്ങിക്കൊണ്ട് 1910-ൽ ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസിനെ അതിന്റെ മെത്രാപ്പോലീത്തായാക്കി വാഴിക്കുകയും ചെയ്തു. മാർ ദീവന്നാസ്യോസിനോടൊപ്പം വാഴിക്കപ്പെട്ട മാർ കൂറിലോസും ഉടമ്പടി എഴുതുവാനുള്ള നിർബന്ധത്തിന് ഇരയായി. ഉടമ്പടി വാങ്ങിക്കൊണ്ട് അങ്കമാലിയിൽ പൗലൂസ് മാർ അത്തനാസ്യോസിന് 1910-ൽ മേല്പട്ട സ്ഥാനവും നൽകി. കോനാട്ടു മൽപ്പാനച്ചനും ശ്രീ. സി. ജെ. കുര്യനും പാത്രിയർക്കീസിന്റെ ഈ വിധ പ്രവർത്തനങ്ങളെ അനുകൂലിച്ചത് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോട് പകവീട്ടുവാൻ ആയിരുന്നിരിക്കണം. മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യത്തിന്മേലുള്ള ഈ കയ്യേറ്റത്തെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര മാനേജിംഗ് കമ്മറ്റിയുടെയും അസോസ്സിയേഷന്റെയും പിൻബലത്തോടെ സുധീരം ചെറുത്തു. ഇങ്ങനെ മലങ്കര ഒരു പ്രതിസന്ധിയിലെത്തി, സഭ രണ്ടു പക്ഷമായി തിരിഞ്ഞു.

> **കാതോലിക്കാ സ്ഥാപനത്തെപ്പറ്റിയുള്ള ചിന്ത വളരെ നേരത്തെ തന്നെ ഉണ്ടായിരുന്നുവെങ്കിലും അത് യാഥാർത്ഥീകരിക്കുവാനുള്ള നിശ്ചയദാർഢ്യവും പ്രവർത്തി പഥത്തിൽ സാക്ഷാത്കരിക്കുവാനുള്ള തന്റേടവും കർമ്മകുശലതയും യഥായോഗ്യം പ്രകാശിപ്പിച്ച് അവസരത്തിനൊത്തുയരുവാൻ മാർ ഗീവറുഗീസ് ദിവന്നാസ്യോസിന് സാധിച്ചു. അങ്ങനെ കാതോലിക്കാസ്ഥാപനം മലങ്കര സഭയ്ക്ക് സ്വായത്തമായി. സഭയ്ക്കുവേണ്ടിയുള്ള അദ്ദേഹത്തിന്റെ മുഖ്യ നേട്ടം അതാണ്. കാതോലിക്കാ സ്ഥാപനത്തിനു വേണ്ടി ആവും വിധം പ്രയത്നിച്ച കോനാട്ടു മാത്തൻ മൽപ്പാന് അതിന്റെ യാഥാർത്ഥീകരണത്തിൽ പങ്കു ചേരുവാൻ സാധിച്ചില്ലായെന്നത് ഒരു വൈരുദ്ധ്യമായി അവശേഷിക്കുന്നു.**

### മാർ ദീവന്നാസ്യോസിന്റെ മുടക്ക്

തുടർന്ന് സെമിനാരി സമരിക്കേസ്സ് ഉൽഭവിക്കുകയും മാർ അബ്ദുള്ളാ പാത്രിയർക്കീസ് 1911-ൽ പഴയ സെമിനാരിയിൽ താമസിക്കുമ്പോൾ തന്നെ അടുത്തമുറിയിലുള്ള മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ ഒരു രജിസ്റ്റർ കത്തിലൂടെ മുടക്കി. വിനാവിളംബം ബാവായോടു ചേർന്നു നിന്ന മാർ കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്തായായി നിയമിക്കുകയും ചെയ്തു.

മാർ ദീവന്നാസ്യോസിന്റെ മുടക്കിനെയും തുർന്നുള്ള നടപടികളെയും അവ അർഹിക്കുന്ന അവജ്ഞയോടെ മാർ ദീവന്നാസ്യോസും അദ്ദേഹത്തെ അനുകൂലിക്കുന്ന ബഹുഭൂരിപക്ഷം സഭാംഗങ്ങളും തള്ളിക്കളഞ്ഞു. അന്ന് മലങ്കരസഭയിൽ ഭരണം ഉണ്ടായിരുന്ന പൗലോസ് മാർ ഈവാനിയോസ്, മാർ അൽവാറീസ് യൂലിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ മുടക്കിനെതിരായി കൽപ്പനകൾ പുറപ്പെടുവിച്ചു. 1911 സെപ്തംബർ ഏഴിന് കോട്ടയത്തു കൂടിയ പള്ളി പ്രതിപുരുഷയോഗം മുടക്കിനെ പ്രതിഷേധിക്കുകയും കോനാട്ടു മാത്തൻ മൽപ്പാനെയും ശ്രീ സി.ജെ. കുര്യനെയും ട്രസ്റ്റി സ്ഥാനത്തു നിന്നും

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി – 682 308

ചോദ്യം

### 1 തെസ്സലോന്യർ – അധ്യായം 1

1. മാസിഡോണിയയുടെ തലസ്ഥാനമായ തെസ്സലോനിക്യായുടെ ഇന്നത്തെ പേര് എന്ത്? അത് ഏത് രാജ്യത്താണ്.
2. ലോകത്തെ കീഴ്മേൽ മറിക്കുന്നവർ ഇവിടെയും എത്തി എന്ന് പൗലോസിനും കൂട്ടർക്കും സർട്ടിഫിക്കറ്റ് കിട്ടിയത് എവിടെ വച്ച്?
3. ഈ ലേഖനം എഴുതുമ്പോൾ പൗലോസിനോട് കൂടെ ഉണ്ടായിരുന്നവർ ആരെല്ലാം?
4. പരസഹായം കൂടാതെ എന്തു തൊഴിൽ ചെയ്താണ് പൗലോസ് ഇവിടെ സുവിശേഷ വേല ചെയ്തത്?
5. പൗലോസിന്റെ എല്ലാ ലേഖനങ്ങളിലും ആദ്യം കാണുന്ന രണ്ട് ആശംസ വാക്കുകൾ ഏവ? അതിനെ എന്തിനോട് ഉപമിച്ചിരിക്കുന്നു?
6. തെസ്സലോനിക്യർ എങ്ങനെയാണ് പൗലോസിനും കർത്താവിനും അനുകാരികളായത്?
7. ഈ പ്രവൃത്തികൊണ്ട് തെസ്സലോനിക്യർ ആർക്കെല്ലാമാണ് മാതൃകയായത്?
8. ഓറ, ലബോറാ, വാക്കുകളുടെ അർത്ഥം എന്ത്?
9. "വിഗ്രഹങ്ങളെ വിട്ടു" എന്നു പറഞ്ഞിരിക്കുന്നത് എന്തിനെ ഉദ്ദേശിച്ചാണ്?
10. കാത്തിരിക്കേണ്ട യേശു എങ്ങനെയുള്ള ആൾ ആണെന്നാണ് ഇവിടെ പറയുന്നത്?

ഉത്തരം

### ഗലാത്യലേഖനം 5, 6

1. ന്യായപ്രമാണത്താൽ നീതീകരിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവർ (5:4)
2. സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാസം (5:6)
3. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം (5:14)
4. ജഡത്തിന്റെ പ്രവൃത്തികൾ പാലിക്കുന്നവൻ (5:21)
5. സ്നേഹം/ സന്തോഷം/സമാധാനം/ദീർഘക്ഷമ/ ദയ/ പരോപകാരം/ വിശ്വസ്തത/ സൗമ്യത/ ഇന്ദ്രിയജയം (5:23)
6. ജഡത്തെ അതിന്റെ രാഗമോഹങ്ങളോടു കൂടെ ക്രൂശിച്ചിരിക്കുന്നു. (5:24)
7. അന്യോന്യം പോരിന്നു വിളിച്ചും അന്യോന്യം അസൂയപ്പെട്ടും കൊണ്ട് വൃഥാഭിമാനികൾ ആയി നടക്കുന്നത്. (5:26)
8. a) സൗമ്യതയുടെ ആത്മാവിൽ അവനെ യഥാസ്ഥാനപ്പെടുത്തുവിൻ. b) തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ c) അവനെ നിസ്സാരൻ എന്ന് കരുതാതെ മഹാൻ എന്നു എണ്ണുവിൻ (6:1–3)
9. അവസരം കിട്ടുംപോലെ നാം എല്ലാവർക്കും, വിശേഷാൽ സഹവിശ്വാസികൾക്ക് നന്മ ചെയ്യു. (6:10).
10. എനിക്കോ നമ്മുടെ കർത്താവായ യേശു ക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്. (6:14).

കാതോലിക്കാ സ്ഥാപനത്തെ അംഗീകരിച്ച് ഇവിടെ സമാധാനം സ്ഥാപിക്കുവാൻ മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായോട് അപേക്ഷിച്ച് ഒരു വ്യഥാശ്രമം നടത്തുന്നതിൽ മാത്തൻ മൽപ്പാൻ മുൻകൈ എടുത്തു. അതിൽ പരാജിതനായ മൽപ്പാൻ സമാധാനം കാണാതെ ഈ ലോകവാസം വെടിഞ്ഞു.

#### കാതോലിക്കാ സ്ഥാപനം–പദവിയും ചുമതലയും

ഇവിടെ ചരിത്രപരമായും ദൈവശാസ്ത്രപരമായും പ്രസക്തമായ പല ചോദ്യങ്ങളും ഉദിക്കുന്നുണ്ട്. അതിലേക്ക് നേരേ പ്രവേശിക്കാതെ കാതോലിക്കാ സ്ഥാപനം മൂലമായി മലങ്കരസഭയ്ക്കു ലഭിച്ച പദവി, അതുൾക്കൊള്ളുന്ന ചുമതലകൾ ഇവ ചുരുക്കത്തിൽ പ്രസ്താവിക്കട്ടെ! കാതോലിക്കാ സ്ഥാപനം വഴിയായി മലങ്കര സഭയ്ക്ക് കൈവന്നത് പ്രധാനമായും ആദ്ധ്യാത്മീകവും ലൗകുകവുമായ സഭാ സ്വാതന്ത്ര്യമാണ്. തന്മൂലം വിദേശ സഭകളുടെ ആത്മീയാധീശത്വത്തിൽ നിന്നും അർത്ഥത്തിലും ആത്മാവിലും മലങ്കരസഭ വിമോചിതമായി. 1876–ൽ മുളന്തുരുത്തി സുന്നഹദോസിലൂടെ അറിഞ്ഞോ അറിയാതെയോ നാം തോളിലേറ്റിയ അന്ത്യോക്യൻ സിറിയൻ സഭയുടെ ആത്മീയ ധീശത്വം ഇവിടെ നാം അവസാനിപ്പിച്ചു. അങ്ങനെ സ്വതന്ത്രനായ മലങ്കര സഭയ്ക്ക് ഒരു ദേശീയ സഭയായി വളർന്നു വികസിക്കുവാനുള്ള സാദ്ധ്യതകൾ തെളിഞ്ഞു. അതോടൊപ്പം നമ്മുടെ കടമയും ചുമതലകളും വർദ്ധിച്ചു.

#### ദൈവശാസ്ത്രം ആരാധന

മലങ്കരയുടെ അഥവാ ഭാരതത്തിന്റെ തനിമ ഉപേക്ഷിക്കാതെ ഈ വളക്കൂറുള്ള മണ്ണിൽ ഉറച്ചു നിന്ന് ഇതര സഭ

ശേഷം 31–ാം പേജിൽ

**വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായെ പരിശുദ്ധനാക്കി പ്രഖ്യാപിച്ചുകൊണ്ടുള്ള പ. കാതോലിക്കാ ബാവായുടെ കൽപ്പന**

### സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രീയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന

## പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ

കർത്താവിൽ നമ്മുടെ സഹോദരന്മാരായ എല്ലാ മേല്പട്ടക്കാർക്കും നമ്മുടെ കർത്താവായ യേശുമിശിഹായിൽ സമാധാനവും വാത്സല്യവാന്മാരായ കോർ–എപ്പിസ്ക്കോപ്പാമാർക്കും, റമ്പാന്മാർക്കും, വൈദികർക്കും, വെടിപ്പുള്ള ശെമ്മാശന്മാർക്കും നൈഷ്ഠികരായ സന്യസ്ഥർക്കും, വിശ്വാസികൾക്കും ദൈവീക കൃപയും സ്വർഗ്ഗീയ വാഴ്വുകളും.

കർത്താവിൽ വാത്സല്യമുള്ളവരേ,

നമ്മുടെ പരിശുദ്ധ സഭ കർതൃശിഷ്യനായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമാണ് എന്ന സത്യം നമുക്ക് ഏറ്റവും അഭിമാനകരവും ആഗോള സഭാരംഗത്ത് നമുക്ക് വിലയും നിലയും നേടിത്തന്നിട്ടുള്ളതുമാണ്. ഭാരതത്തിലെ ഈ ദേശീയ സഭയുടെ തനിമയെയും സ്വാതന്ത്ര്യത്തെയും ഹനിക്കുന്നതിന് പല വിദേശ സഭകളും ശ്രമിച്ചിട്ടുണ്ടെങ്കിലും, ദൈവ കൃപയാൽ ഇന്നെയോളം സത്യവിശ്വാസത്തിൽ നിന്നും തെറ്റിപ്പോകാതെ അതിന്റെ സ്വാഭാവികമായ സ്വയശീർഷകത്വം നില നിർത്തി പോരുന്നു എന്നത് ശ്രദ്ധേയമായ സംഗതിയാണ്. എന്നാൽ അപ്പോസ്തോലിക പാരമ്പര്യത്തിൽ അഭിമാനം കൊള്ളുമ്പോൾത്തന്നെ, വി. സഭ വിശുദ്ധിയിലും, ക്രിസ്തീയ സാക്ഷ്യത്തിലും സേവനസരണികളിലും മുന്നേറാനാണ് നമ്മുടെ വിളിയും തെരഞ്ഞെടുപ്പും എന്നത് വിസ്മരിക്കാനാവില്ല.

പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ സഭാംഗങ്ങളെ വിശുദ്ധരായി പ്രഖ്യാപിക്കുന്ന രീതി സർവ്വസാധാരണമല്ല. നമ്മുടെ സഭയിൽ പുണ്യചരിതരായ അനേകർ എഴുന്നേറ്റിട്ടുണ്ടെങ്കിലും പരുമല കൊച്ചുതിരുമേനിയെ മാത്രമേ വിശുദ്ധനായി നാം പ്രഖ്യാപിച്ചിട്ടുള്ളു. മഹാപരിശുദ്ധനും, സന്യാസ പാരമ്പര്യത്തിലെ ഉജ്വലതേജസ്സുമായിരുന്ന പരുമല പുണ്യവാളൻ മലങ്കര സഭയ്ക്ക് ദൈവം നൽകിയ മഹത്തായ ദാനമാണ്.

പരി. പരുമല തിരുമേനിയുടെ അരുമശിഷ്യന്മാരിൽ പ്രഥമ ഗണനീയനാണ് സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. ഒരു പുരുഷായുസ്സു മുഴുവൻ സ്വജീവൻ പോലും തൃണവൽഗണിച്ച് മാതൃസഭയ്ക്കു വേണ്ടി രാപകൽ അദ്ധ്വാനിച്ച ഈ സത്യവിശ്വാസ സംരക്ഷകനെ (defender of faith) മലങ്കര സഭയ്ക്ക് ഒരിക്കലും വിസ്മരിക്കാനാവില്ല. വിദേശ മേല്ക്കോയ്മകളുടെ അനധികൃത കടന്നാക്രമണങ്ങളെ വീരസിംഹം പോലെ ചെറുത്തുനിന്ന്, സഭയുടെ സ്വാതന്ത്ര്യവും സ്വയശീർഷകത്വവും സംരക്ഷിക്കുന്നതിന് ദൈവനിയോഗം പ്രാപിച്ച ഈ പിതാവ്, നിരവധി പ്രാതികൂല്യങ്ങളുടെ നടുവിൽ നിന്നുകൊണ്ട് രചിച്ച വീരഗാഥ, മലങ്കര സഭാചരിത്രത്തിലെ ഏറ്റം ത്യാഗോജ്ജ്വലമായ ഭാഗമാണ്. അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന്റെയും അചഞ്ചലമായ സഭാ ഭക്തിയുടെയും സൽഫലങ്ങളാണ്; ഇന്ന് സഭ അഭിമാനത്തോടെ സംരക്ഷിക്കുന്ന പൗരസ്ത്യകാതോലിക്കേറ്റും, സഭാഭരണഘടനയും, അഗ്നിപരീക്ഷകളെ നേരിട്ടുകൊണ്ട് അദ്ദേഹം കൈവരിച്ച നേട്ടങ്ങൾ വിസ്മയാവഹമാണ്. സഭാഭാസുരൻ എന്ന പദവിക്ക് അദ്ദേഹം അർഹനായതും ഈ കാരണങ്ങളാലാണ്.

അഗാധ ധിഷണശാലിയും ക്രാന്തദർശിയുമായിരുന്ന ഈ പിതാവ് തന്റെ ഗുരുവായ പരുമല തിരുമേനിയെപ്പോലെ ജീവിതവിശുദ്ധിയിലും നിഷ്ഠയിലും മുൻപന്തിയിലായിരുന്നു എന്ന് അദ്ദേഹത്തിന്റെ സമകാലീനർ സാക്ഷിക്കുന്ന സത്യമാണ്. ഈ പശ്ചാത്തലത്തിലാണ് വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിത വിശുദ്ധി, വിശ്വാസ സംരക്ഷകൻ എന്ന നിലയിലുള്ള അതുല്യസംഭാവനകൾ, സഭാസ്വാതന്ത്ര്യത്തിനുവേണ്ടി സഹിച്ച യാതനകൾ എന്നിവയെ മുൻനിർത്തി അദ്ദേഹത്തെ ഒരു പരിശുദ്ധനായി പ്രഖ്യാപിക്കണമെന്ന് 1980–ൽ പരുമലയിൽ കൂടിയ അഖില മലങ്കര വൈദീകയോഗം ഏകകണ്ഠമായി ആവശ്യമുന്നയിച്ചത്. ഈ അപേക്ഷ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പരിഗണിക്കുകയും ഈ വിഷയത്തെപ്പറ്റി പഠിച്ച് റിപ്പോർട്ടു സമർപ്പിക്കുന്നതിന് ഒരു കമ്മീഷനെ നിയോഗിക്കുകയും ചെയ്തു. അതോടൊപ്പം ഒരാളെ വിശുദ്ധനായി പ്രഖ്യാപിക്കുന്നതിനുള്ള നിയമാവലി പ. സുന്നഹദോസ് അംഗീകരിച്ചു. പ. സുന്നഹദോസ് അംഗീകരിച്ച നടപടിചട്ടങ്ങളുടെ വെളിച്ചത്തിലാണ് കമ്മീഷൻ പ്രവർത്തിച്ചത്. കമ്മീഷന്റെ പ്രാഥമിക റിപ്പോർട്ട് ലഭിച്ച മുറയ്ക്ക് കൂടുതൽ പഠനത്തിനും, അന്തിമ

റിപ്പോർട്ട് തയ്യാറാക്കുന്നതിനും വേണ്ടി വിപുലമായ ഒരു കമ്മിറ്റിയെ നിയോഗിക്കുകയുമുണ്ടായി. പ്രസ്തുത കമ്മറ്റി വിപുലമായ അന്വേഷണങ്ങളും പഠനങ്ങളും നടത്തി, അന്തിമ റിപ്പോർട്ട് തയ്യാറാക്കി അംഗീകരിക്കുകയും 2001-ൽ പ. സുന്നഹദോസിന്റെ പരിഗണനയ്ക്കായി സമർപ്പിക്കുകയും ചെയ്തു. പ. സുന്നഹദോസ് ഈ വിഷയ സംബന്ധമായി കൂടിയ വിശേഷാൽ യോഗത്തിലും തുടർന്നുവന്ന രണ്ട് യോഗങ്ങളിലും ചർച്ച ചെയ്ത ശേഷം 2002 ഫെബ്രുവരിയിൽ കമ്മറ്റി റിപ്പോർട്ട് ഏകകണ്ഠമായി അംഗീകരിക്കുകയും, വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയെ വിശുദ്ധനായി പ്രഖ്യാപിക്കണമെന്നുള്ള ശുപാർശ ഏകകണ്ഠമായി സ്വീകരിക്കുകയും ചെയ്ത സന്തോഷ വാർത്ത നാം നിങ്ങളെ അറിയിക്കുന്നു.

മലങ്കര സഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ഏകകണ്ഠമായ നിശ്ചയപ്രകാരം, 1934 ഫെബ്രുവരി 23-ന് കാലം ചെയ്ത്, പഴയ സെമിനാരി ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ വിശുദ്ധനായി നാം പ്രഖ്യാപിക്കുന്നു. അദ്ദേഹത്തിന്റെ നാമം വിശുദ്ധന്മാരുടെ പട്ടികയിൽ ചേർത്ത് തുബ്ദേനിലും മറ്റും അനുസ്മരിക്കേണ്ടതാണ്. ഈ വിശുദ്ധന്റെ പേരിൽ ത്രോണോസുകളും ദേവാലയങ്ങളും കുരിശടികളും സ്ഥാപിക്കാവുന്നതാണ്. എല്ലാ വർഷവും ഫെബ്രുവരി 23 അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളായി ആചരിക്കേണ്ടതുമാണ്.

വാത്സല്യമുള്ളവരെ,

സഭാ ഭാസുരൻ മാർ ദീവന്നാസ്യോസ് തിരുമേനി **കാലം** ചെയ്തിട്ട് ഇന്ന് 69 വർഷം തികയുകയാണ്. ഇന്ന് സഭയ്ക്ക് മഹാദിനമാണ്. സ്വർഗ്ഗീയ മദ്ധ്യസ്ഥനായി ഒരു **പിതാവിനെക്കൂടി** ദൈവം സഭയ്ക്ക് നൽകിയിരിക്കുന്നു. ആകയാൽ സങ്കീർത്തനക്കാരനോടൊപ്പം നമുക്കും പറയാം.

*"ഇതു യഹോവ ഉണ്ടാക്കിയ ദിവസം*
*ഇന്നു നാം സന്തോഷിച്ചാനന്ദിക്കുക"*

*സങ്കീ. 118:24*

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും വാഴ്വുകളും നിങ്ങളേവരുടെ മേലും വന്നാവസിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വി. കന്യകമറിയാമിന്റെയും നമ്മുടെ സഭാസ്ഥാപകനായ വി. മാർത്തോമ്മാശ്ലീഹായുടെയും, വി. പരുമല മാർ ഗ്രീഗോറിയോസ് പിതാവിന്റെയും, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് പിതാവിന്റെയും ശേഷം എല്ലാ വിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ......

2003 ഫെബ്രുവരി മാസം 24-ാം തീയതി
ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നിന്നും




## Form IV
## Malankara Sabha

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. T.A.Edayadi |
| Whether Citizen India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. T.A. Edayadi |
| Address | : | Item No.5 |
| Editor | : | Fr. Dr. Jacob Kurian |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. T.A. Edayadi here by declare that the particulars given above are true to the best of my knowledge and belief.

22.02.2003 Fr. T.A. Edayadi

ലേഖനം

വർഗീസ് ജോൺ, തോട്ടപ്പുഴ

# അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ്

മലങ്കര സഭയുടെ വിഷമ കാലഘട്ടത്തിൽ നിരവധി കഷ്ടപ്പാടുകളും പ്രയാസങ്ങളും അനുഭവിച്ച് സഭയെ നില നിർത്താൻ അത്യദ്ധ്വാനം ചെയ്ത പരിശുദ്ധനായ കർമ്മയോഗിയായിരുന്നു അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ. പൈതൃകമായി തനിക്കു ലഭിച്ച കുടുംബസ്വത്ത് മുഴുവനും തന്നെ സഭയുടെ ഉന്നമനത്തിനായി നീക്കിവച്ച സഭയുടെ ഒരു നിസ്വാർത്ഥ സേവകനായിരുന്നു അങ്കമാലി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്ന അമ്പാട്ട് തിരുമേനി.

അങ്കമാലി അകപ്പറമ്പ് ഇടവകയിൽ അമ്പാട്ട് വടക്കൻ കുടുംബത്തിൽ ഇട്ടി മാത്തുവിന്റെയും ഏലിയുടെയും മൂന്നാമത്തെ മകനായി കൊല്ലവർഷം 1010 (എ. ഡി. 1834 -35)-ൽ ഗീവർഗീസ് (കോരത്) ജനിച്ചു. ടിപ്പു സുൽത്താന്റെ പടയോട്ടകാലത്ത് കുന്നംകുളം -ആർത്താറ്റ് പ്രദേശത്തു നിന്ന് പൊയ്ക്കോട്ടുശേരിൽ കുടിയേറി പ്പാർത്തതായിരുന്നു അമ്പാട്ട് കുടുംബം. ഗീവർഗീസിന്റെ മാതാമഹൻ അയ്മ്പിളിൽ മഴുവഞ്ചേരിപറമ്പത്ത് കോരത് പഴയ കൊച്ചി രാജ്യത്തെ ഒരു ജഡ്ജിയായിരുന്നു. പിതൃ സഹോദരൻ അമ്പാട്ട് ബ. യാക്കോബ് (ചാക്കോ) കത്തനാരെപ്പോലെ ഒരു വൈദികനാകണമെന്നായിരുന്നു ഗീവർഗീസിന്റെ ആഗ്രഹം.

നാട്ടുഭാഷ പഠിച്ചശേഷം അങ്കമാലി കൂരൻ കരവട്ടു വീട്ടിൽ ബ. യാക്കോബ് കത്തനാർ, പാറയ്ക്കൽ ബ. ഇട്ടി മാത്തു കത്തനാർ എന്നിവരിൽ നിന്ന് സുറിയാനി ഭാഷയും ആരാധനക്രമങ്ങളും പഠിച്ചു. വേദശാസ്ത്രം, ഗണിത ശാസ്ത്രം, തച്ചുശാസ്ത്രം എന്നിവയിലും അദ്ദേഹം നിപുണനായി.

യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്നു ശെമ്മാശുപട്ടവും തുടർന്ന് കശീശാ പട്ടവും സ്വീകരിച്ച് സ്വന്തം ഇടവകയിൽ സേവനമനുഷ്ഠിച്ചുവന്നു. 1875-ൽ മലങ്കരയിൽ വന്ന പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ മുളന്തുരുത്തി പള്ളിയിൽ വച്ച് 1876 ജൂൺ 27 (1057 മിഥുനം 15) ചൊവ്വാഴ്ച മറ്റ് രണ്ടുപേരോടൊപ്പം ഗീവർഗീസ് കത്തനാർക്ക് റമ്പാൻ സ്ഥാനം നൽകി. മലങ്കര സഭയെ ഭദ്രാസനങ്ങളായി വിഭജിക്കാനും മേല്പട്ടക്കാരെ വാഴിക്കാനും പാത്രിയർക്കീസ് ബാവാ തീരുമാനിച്ചപ്പോൾ അങ്കമാലി ഭദ്രാസനത്തിനായി അമ്പാട്ട് ഗീവർ ഗീസ് റമ്പാൻ നിയോഗിക്കപ്പെട്ടു.

വടക്കൻ പറവൂർ മാർതൊമ്മൻ പള്ളിയിൽ വച്ച് 1876 ഡിസംബർ 10 (സുറിയാനി കണക്കിന് വൃശ്ചികം 28) ഞായറാഴ്ച വി. യാക്കോബ് ബുർദാനയുടെ പെരുന്നാൾ ദിവസം അങ്കമാലി ദൈവമാതാവിന്റെ പള്ളിയും അതിനു ചുറ്റുമുള്ള പള്ളികളും അടങ്ങുന്ന ഭദ്രാസനത്തിനു വേണ്ടി ഗീവർഗീസ് മാർ കൂറിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. നിരണം ഭദ്രാസനത്തിനു വേണ്ടി ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും (പരിശുദ്ധ പരുമല കൊച്ചുതിരുമേനി) വാഴിക്കപ്പെട്ടത് ഇതോടൊപ്പമാണ്. തലേ ഞായറാഴ്ച (ഡിസംബർ മൂന്ന്) വാഴിക്കപ്പെട്ട കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് (തുമ്പമൺ) കടവിൽ പൗലോസ് മാർ അത്താനാസിയോസ് (ആദ്യം കൊല്ലം, പിന്നീട് കോട്ടയം) എന്നീ മെത്രാപ്പോലീത്താമാർ ഈ മേല്പട്ട വാഴ്ചയിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

1877 മേയ് 5 (നീസാൻ 23) ന് ഭദ്രാസനം ഏല്പിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ പാത്രിയർക്കീസ് ബാവാ എഴുതിക്കൊടുത്തു. അങ്കമാലി മർത്ത്മറിയം പള്ളിയും വടക്കൻ പറവൂർ മാർതൊമ്മൻ പള്ളിയും അവ യ്ക്കു ചുറ്റുമുള്ള അകപ്പറമ്പ്, കുറുപ്പംപടി, കോതമംഗലം ചെറിയ, പള്ളിക്കര, കോതമംഗലം വലിയ, കുന്നക്കുരുടി, തുരുത്തിപ്പള്ളി, റാക്കാട്ട്, മഞ്ഞപ്ര, പീച്ചനിക്കാട്, കോട്ടപ്പടി, വെങ്ങോല, മഴവന്നൂർ, കാരക്കുന്നം, പോത്താനിക്കാട്, ചേലാട്, വേങ്ങൂർ, കടായി, അല്ലപ്ര, മാറാട്ടി എന്നീ പള്ളികളും അടങ്ങുന്ന (ആകെ 22 പള്ളികൾ) ഭദ്രാസനത്തിന്റെ ഭരണമാണ് അദ്ദേഹത്തെ ഏല്പിച്ചത്.

കുന്നംകുളം ചിറളയം സെന്റ് ലാസറസ് പള്ളിയിൽ വച്ച് 1877 മേയ് 17 ന് കരവട്ടുവീട്ടിൽ ശെമവോൻ മാർ ദിവന്നാസിയോസ് (കൊച്ചി) മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് (കണ്ടനാട്) എന്നീ മേല്പട്ടക്കാരെ വാഴിക്കുമ്പോൾ അമ്പാട്ട് തിരുമേനി സഹകാർമ്മികനായിരുന്നു.

സഭയ്ക്കുവേണ്ടി അമ്പാട്ട് തിരുമേനി ചെയ്ത സേവനങ്ങൾ വിലപ്പെട്ടതാണ്. പല സ്ഥലങ്ങളിൽ ദൈവാലയങ്ങൾ സ്ഥാപിക്കുകയും പലർക്കും വൈദിക സ്ഥാനം നൽകുകയും ചെയ്തു. കോതമംഗലം, കുറുപ്പംപടി, റാക്കാട്ട് മുതലായ പള്ളികളിൽ അദ്ദേഹം വളരെ നാൾ താമസിച്ചിട്ടുണ്ട്. കോതമംഗലം മാർതൊമ്മൻ ചെറിയപള്ളിയിലെ മനോഹരമായ 'ക്ദൂശ്-കുദിശ്' അദ്ദേഹം വരച്ചുണ്ടാക്കിയ പ്ലാൻ അനുസരിച്ച് അദ്ദേഹത്തിന്റെ പരിശ്രമത്താൽ പണികഴിപ്പിച്ചിട്ടുള്ളതാണ്. നവീകരണക്കാരുടെ ഉത്ഭവത്തോടെ സഭയിലുണ്ടായ പ്രത്യേക സാഹചര്യത്തിൽ പള്ളികൾ സന്ദർശിച്ച് പട്ടക്കാരെയും ജനങ്ങളെയും സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്താൻ തിരുമേനി പ്രയത്നിച്ചിട്ടുണ്ട്.

അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനമാക്കണമെന്ന ഉദ്ദേശത്തോടെയാണ് അമ്പാട്ട് തിരുമേനി ഇന്ന് ആലുവാ തൃക്കുന്നത്തു സെമിനാരി ഇരിക്കുന്ന സ്ഥലം വാങ്ങിയത്. സഭയ്ക്കും ഭദ്രാസനത്തിനും അദ്ദേഹം നൽകിയ ഏറ്റവും സ്മരണീയമായ സ്ഥാപനമാണ് കൊല്ലവർഷം 1055 (എ ഡി. 1889-90) ൽ പണിയാരംഭിച്ച് 1064 കുംഭം 18 (1889 മാർച്ച് 2) ന് ആദ്യ കുർബ്ബാന അർപ്പിക്കപ്പെട്ട തൃക്കുന്നത്തു സെന്റ് മേരീസ് സെമിനാരിപള്ളി. അങ്കമാലി അകപ്പറമ്പ് പള്ളികളിൽ നിന്നുള്ള പിരിവും സ്വന്തം പണവും ചെലവഴിച്ചാണ് ഇത് പണികഴിപ്പിച്ചത്. എന്നാൽ ഇതു പൂർത്തിയാക്കുന്നതിന് അദ്ദേഹത്തിനിടയായില്ല.

ആയിടെ പാമ്പാക്കുട പള്ളി സന്ദർശിക്കാൻ പോയപ്പോൾ രോഗബാധിതനായി അദ്ദേഹം അകപ്പറമ്പ് പള്ളിയിലേക്കു മടങ്ങിയെത്തി. തന്റെ അന്ത്യകാലം അടുത്തു എന്ന ഉൾബോധത്തിലാകാം, അദ്ദേഹം അങ്കമാലി ചെറിയ പള്ളിയിലെത്തി പള്ളിയുടെ വടക്കുഭാ

*ശേഷം 34-ാം പേജിൽ*

# ബൈബിൾ പദപ്രശ്നം 2

| 1 | | | 2 | | | | | 3 | 4 |
|---|---|---|---|---|---|---|---|---|---|
| 5 | 6 | | | 7 | | | | 8 | |
| | | 9 | | | | | 10 | | |
| | 11 | | | 12 | 13 | | | 14 | 15 |
| 16 | 17 | | | | | 18 | | | |
| | 19 | | | | 20 | | | | |
| | | 21 | | | | 22 | | | |
| 23 | | 24 | | | 25 | | | | |
| | 26 | | | 27 | | | | | 28 |
| 29 | | 30 | | | 31 | | | | |

തയാറാക്കിയത്

**ജോഷി ബി. ജോൺ, മണപ്പള്ളി**

ഉത്തരമയയ്ക്കാൻ മാസിക കീറണമെന്നില്ല; സാധാരണ കാർഡിലോ ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും. ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന ദിവസം

ഏപ്രിൽ 10

അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല – 690539

## വലത്തോട്ട്

1. പ്രഖ്യാപിത പരിശുദ്ധൻ (8)
5. മക്കദോന്യക്കാരനെ, പൗലോസ് ദർശനത്തിൽ കണ്ട സ്ഥലം (3)
7. അഹശ്വേരോശ് രാജാവിന്റെ വലം കൈ (5)
8. മോശയുടെ അമ്മായി അപ്പൻ (2)
9. ശലോമോൻ കൊല്ലിച്ച സഹോദരൻ (5)
10. അപ്പോ. പ്രവൃത്തികൾ എഴുതി (3)
11. ഫെലിസ്ത്യ മല്ലൻ (3)
12. സിമ്രിയെന്ന യിസ്രായേല്യനെയും കൊസ്ബിയെന്ന കനാന്യ സ്ത്രീയെയും, ഒരുമിച്ചു കൊന്നു (4)
16. പെട്ടകം ഉറച്ച പർവ്വതം (4)
18. നഥനയേൽ ചുവട്ടിൽ ഇരുന്ന വൃക്ഷം (2)
19. ലോത്തിന്റെ മകളുടെ മകൻ (3)
20. നെഹമ്യാവിന്റെ ഒരു പ്രധാന ശത്രു (4)
21. ആരുടെ വാക്കു കേട്ടശേഷമാണ് 51–ാം സങ്കീർത്തനം പിറന്നത്? (3)
22. എട്ടുലക്ഷം ശ്രേഷ്ഠയുദ്ധവീരരെ അണിനിരത്തി (4)
23. രഹസ്യശിഷ്യന്റെ സ്വദേശം (4)
25. ആരു വരുമ്പോഴാണ് ഉണർവ്വുള്ളവരായി ഇരിക്കേണ്ടത് (5)
26. കയ്യാഫാവിന്റെ അമ്മായി അപ്പൻ (3)
27. സ്വന്തപുത്രന്മാരാൽ വധിക്കപ്പെട്ട രാജാവ് (5)
29. നാദാബ് രാജാവിനെ വധിച്ചു (3)
30. അന്ധത പിടിപ്പിച്ച് ജനത്തെ ഏലീശ നയിച്ച സ്ഥലം (3)
31. ഹശ്ശായിയുടെ സമയത്ത് യഹൂദാ ദേശാധിപതി (5)

## താഴോട്ട്

1. കർത്താവ് പനി സൗഖ്യമാക്കിയ വൃദ്ധയായ ശിഷ്യബന്ധു (9)
2. ദെബോരയുടെ ഭർത്താവ് (4)
4. മൽക്കൊസിനെ വെട്ടി (3)
6. ആകാശം എന്നർത്ഥം (2)
10. ബഥേലിന്റെ ആദ്യനാമം (2)
12. തന്നെ ജനം ആരെന്നു പറയുന്നു എന്ന യേശു ശിഷ്യരോട് ചോദിച്ച സ്ഥലം (7)
13. കന്യകമറിയം ദൈവപ്രസവിത്രി അല്ലെന്ന വാദം ഉൾപ്പെട്ട വേദവിപരീതം (6)
14. ജ്യേഷ്ഠാവകാശം വിറ്റു (3)
15. മുതിർന്നവരെ ത്യജിച്ച്, യൗവനക്കാരുടെ ഉപദേശത്തിൽ ഭരിച്ചവൻ (4)
17. ആഹാബ് കൊല്ലപ്പെട്ട സ്ഥലം (3)
18. ഹിസ്കിയാവിന്റെ അമ്മ (2)
24. പിറ്റേന്നത്തേക്കു കരുതി വയ്ക്കരുതെന്നു ദൈവം പറഞ്ഞു (2)
28. ആഹാബിന്റെ ദേവൻ (2)

# രാജസ്ഥാനിലെ പാലിയിൽ ഓർത്തഡോക്സ് ദേവാലയം

രാജസ്ഥാനിലെ പാലി ജില്ലയിൽ ചിതറിപ്പാർക്കുന്ന നമ്മുടെ കുടുംബങ്ങൾക്ക് ആരാധനാ സൗകര്യം ലഭ്യമല്ലാത്ത സാഹചര്യത്തിൽ സമീപ ജില്ലയായ ജോഡ്പൂരിലെ ദൈവാലയത്തിലാണ് outside members ആയി അംഗത്വമെടുത്ത് അവർ തങ്ങളുടെ ആത്മീയാവശ്യങ്ങൾ നിറവേറ്റുന്നത്. ഇന്ത്യയിൽ 'സൂര്യനഗരി' എന്നറിയപ്പെടുന്ന ജോഡ്പൂരിൽ നമ്മുടെ ആരാധന തുടങ്ങിയിട്ട് ഏകദേശം മുപ്പത്തിയഞ്ചു വർഷമായി. യാത്രാ സൗകര്യങ്ങൾ പരിമിതമായ ഗ്രാമങ്ങളിൽ നിന്നും 150–200 കിലോമീറ്റർ സഞ്ചരിച്ചാണ് വിശ്വാസികൾ ജോഡ്പൂരിൽ ആരാധനയ്ക്ക് എത്തേണ്ടത്. എല്ലാ സഭാ വിഭാഗങ്ങൾക്കുമായിപാലിയിൽ ഒരു സെമിത്തേരി അനുവദിച്ചു കിട്ടിയിട്ടുണ്ടെങ്കിലും, തങ്ങളുടെ പ്രിയപ്പെട്ടവരുടെ ഓർമ്മ ദിനത്തിൽ, ജോലി ചെയ്യുന്ന ഗ്രാമങ്ങളിൽ നിന്നും എങ്ങനെയെങ്കിലും കഷ്ടപ്പെട്ട് പാലിയിൽ എത്തിയാൽ തന്നെയും, ധൂപപ്രാർത്ഥനയും മറ്റും നടത്തേണ്ടതിന് ഒരു വൈദീകൻ ജോഡ്പൂരിൽ നിന്നും എത്തേണ്ടിയിരിക്കുന്നു. ശോചനീയമായ ഒരു സ്ഥിതി വിശേഷമാണ് ഇവിടെയുള്ള നമ്മുടെ ആളുകൾ അനുഭവിക്കുന്നത്. മാസത്തിൽ ഒരു തവണയെങ്കിലും ഇവിടെ വി. കുർബാന അർപ്പിക്കുവാൻ സംഗതിയായിരുന്നുവെങ്കിൽ എന്നാശിച്ചു പോകുന്നു! അത്യാവശ്യ സന്ദർഭങ്ങളിൽ അംഗങ്ങളുടെ ഭവനങ്ങളിൽ വച്ച് ഇവിടെ വി. കുർബാന അർപ്പിക്കുന്നു.

ഈ സാഹചര്യത്തിലാണ് ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ ജോബ് മാർ പീലക്സീനോസ് തിരുമേനിയുടെ അനുഗ്രഹാശിസ്സുകളോടെ വി. ഗീവറുഗീസ് സഹദായുടെ നാമത്തിൽ ജോഡ്പൂർ ഇടവകയുടെ ഒരു ചാപ്പലായി, ജോഡ്പൂരിൽ നിന്നും 70 കിലോമീറ്റർ അകലെ പാലി എന്ന സ്ഥലത്തു St. George Orthodox Syrian Church Pali ഉടലെടുത്തിരിക്കുന്നത്. ജോഡ്പൂർ പാലി ഇടവകാംഗങ്ങളുടെയും മറ്റു പല അഭ്യുദയ കാംക്ഷികളുടെയും അക്ഷീണ പരിശ്രമഫലമായി 40 X 75 സൈസിൽ ഒരു സ്ഥലം നവംബർ 20, 2002-ൽ വാങ്ങിക്കുവാൻ ദൈവം ഇടയാക്കി. ഡിസംബർ 29-ാം തീയതി പ. ബാവാ തിരുമേനിയും ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ പീലക്സിനോസ് തിരുമേനിയും വാഴ്ത്തി നല്കിയ പാലിപള്ളിക്കുള്ള അടിസ്ഥാന ശില 2003 ജനുവരി 12-ാം തീയതി പാലിയിൽ വി. കുർബാന അർപ്പിച്ചുകൊണ്ട് സ്ഥാപിക്കുവാനിടയായി. ഇപ്പോൾ പള്ളിപണി പുരോഗമിച്ചു കൊണ്ടിരിക്കുന്നു. 6 ലക്ഷം രൂപാ അനുമാന ചിലവാണ് പള്ളി പണിയുടെ പൂർത്തീകരണത്തിനായി കണക്കാക്കുന്നത്. പാലിയിൽ നമുക്കു സ്വന്തമായി ഒരു ആരാധനാലയം എന്ന ഇടവകയുടെ സ്വപ്നം സാക്ഷാത്ക്കരിക്കുവാൻ വായനക്കാർ പ്രാർത്ഥനാപൂർവ്വം സഹകരിക്കണമെന്നപേക്ഷിക്കുന്നു.

"സ്വർഗ്ഗത്തിലെ ദൈവം ഞങ്ങൾക്കു കാര്യം സാധിപ്പിക്കും; ആകയാൽ അവന്റെ ദാസന്മാരായ ഞങ്ങൾ എഴുന്നേറ്റ് പണിയും" (നെഹ. 2:20). പരിശുദ്ധാത്മ പ്രേരണ ലഭിക്കുന്നവർ തങ്ങളുടെ വലുതും ചെറുതുമായ സംഭാവനകൾ ചെക്ക്/ഡ്രാഫ്റ്റ് St. George Orthodox Syrian Church, Pali, Rajastan എന്ന പേരിൽ

**Fr. T. J. Johnson**
**Vicar**
**Mar Gregorios Orthodox Syrian Church**
**40, Sardar Club Scheme,**
**Near K. V. No. 1,**
**JODHPUR - 342011, Rajastan**

എന്ന വിലാസത്തിൽ അയച്ചു തന്നാൽ നന്ദിയോടെ രസീത് അയച്ചു തരുന്നതായിരിക്കും. നിങ്ങളുടെ വഴിപാടിന് ദൈവം മുപ്പതും, അറുപതും നൂറും മേനി പ്രതിഫലം തീർച്ചയായും നല്കുന്നതിനായി ഇടവകാംഗങ്ങൾ മുഴുവൻ പ്രത്യേകം പ്രാർത്ഥിക്കും.

ലേഖനം

ഫാ. റ്റി. പി. മാത്യൂസ്

# നോമ്പ് : ശരീരാത്മ ദേഹികളുടെ ആരോഗ്യത്തിന്

യാമ പ്രാർത്ഥനകൾ, നോമ്പ്, ഉപവാസം, കുമ്പിടീൽ, വി. കുർബാനാനുഭവം എന്നിങ്ങനെയുള്ള അദ്ധ്യാത്മീയ ചര്യകളിൽ അധിഷ്ഠിതമാണ് നമ്മുടെ ആത്മീയ ജീവിതം. മനുഷ്യനു ലഭിച്ച ആദ്യത്തെ ദൈവീക പ്രമാണമാണ് നോമ്പ് നോൽക്കണമെന്നുള്ളത് (ഉല്പത്തി 2:17) ജഡീകനായി നിർമ്മിക്കപ്പെട്ട മനുഷ്യനു ദൈവത്വത്തിലേക്കു വളരുവാനും, മൃഗീയത്വത്തിലേക്കു അധഃപതിക്കുവാനും കഴിയും. നോമ്പ്, പ്ര[illegible]ുതാപ ജീവിതം എന്നിവയിൽ അധിഷ്ഠിതമായ സഭാ ജീവിത ശൈലിയിലൂടെ ദൈവീകതയിലേക്കു വളരുവാനും സഭാ ജീവിത ശൈലി ഉപേക്ഷിക്കുന്നതിലൂടെ മൃഗീയതയിലേക്കു അധഃപതിക്കുവാനും കഴിയും.

നാം ജീവിക്കുന്ന കാലഘട്ടത്തെ 'Instant കാലഘട്ടം' എന്നു വിളിക്കാം. എല്ലാം വേഗം തീരണം. ഒന്നിനും കാത്തിരിക്കാൻ വയ്യ. ആഗ്രഹിക്കുന്നതുപോലെ എല്ലാ കണ്ണിമയ്ക്കുന്നതിനിടയിൽ നടക്കണം. ഇതാണ് നമ്മുടെ ആഗ്രഹം. അതുകൊണ്ട് വേഗം തീരുന്നതും, ഉടൻ ഫലം ലഭിക്കുന്നതുമായ പ്രാർത്ഥനകളും, മനസ്സിനു ആനന്ദം പകരുന്ന പാട്ടുകളും, സുഖിപ്പിക്കുന്ന പ്രാർത്ഥനകളുമാണ് മിക്കവരും ഇഷ്ടപ്പെടുന്നത്. നമ്മുടെ സഭയുടെ പ്രാർത്ഥനകളിലും, ആരാധനകളിലും 'വികാര'ത്തെക്കാൾ വിചാരത്തിനാണ് മുൻഗണന ദീർഘവും, അർത്ഥസംപുഷ്ടവുമായ പ്രാർത്ഥനകൾ (ഉദാ: പ്രുമിയോൻ, സെദറാകൾ) വിചാര, ചിന്താതലത്തിൽ നമ്മെ ഔന്നത്യത്തിലേക്കു നയിക്കുന്നു. ചിന്തകൾ നമ്മുടെ വ്യക്തിത്വത്തെ ആഴത്തിൽ സ്പർശിക്കുന്നു. തുടർന്ന് അത് പശ്ചാത്താപത്തിലേക്കും വിശുദ്ധ ജീവിതത്തിലേക്കും നയിക്കുന്നു. അതെ സമയം വികാരത്തിനും, തൽക്കാലിക നേട്ടത്തിനും മുൻതൂക്കം നൽകുന്ന ആരാധനാരീതി താൽക്കാലിക മാനസികോല്ലാസം മാത്രം നൽകുന്നു. ആഴത്തിൽ വേരില്ലാത്തതിനാൽ ജീവിത പ്രശ്നങ്ങളിൽ പിടിച്ചു നില്കുകാൻ പ്രാപ്തി ഇല്ലാതെ വീണുപോവുകയും ചെയ്യുന്നു.

**നോമ്പ്:- സമ്പൂർണ്ണമായ വ്യക്തിത്വത്തിലേക്കു നമ്മെ നയിക്കും.**

മനുഷ്യൻ ശരീരവും, ആത്മാവും കൊണ്ട് നിർമ്മിക്കപ്പെട്ട ജീവനുള്ള ദേഹിയാണ് (ഉല്പത്തി 2:7). സമ്പൂർണ്ണ വ്യക്തിത്വ വളർച്ച ശരീരാത്മക്കളുടെ ഒരുപോലുള്ള വളർച്ചയാണ്. നോമ്പും, ഉപവാസവും കുമ്പിടിലും ശരീരത്തിന്റെയും, ആത്മാവിന്റെയും സമഗ്ര ആരോഗ്യത്തെ ഉദ്ദേശിച്ചാണ്. നോമ്പ്, ഏദൻതോട്ടത്തിലെ ജീവിതാനുഭവത്തിലേക്കു മനുഷ്യരെ നയിക്കുന്നു. ദൈവം മനുഷ്യരെ സസ്യഭുക്കായാണ് സൃഷ്ടിച്ചത്. "ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും, വൃക്ഷത്തിന്റെ വിത്തുള്ള ഫലം കായ്ക്കുന്ന സകല വൃക്ഷങ്ങളും ഇതാ ഞാൻ നിങ്ങൾക്കു തന്നിരിക്കുന്നു. അവ നിങ്ങൾക്കു ആഹാരമായിരിക്കട്ടെ" (ഉല്പത്തി 1:29). നോമ്പിൽ സസ്യാഹാരങ്ങൾ മാത്രം കഴിക്കുന്നതു നിമിത്തം ഏദൻതോട്ടത്തിലെ ജീവിതാനുഭവത്തിൽ നാം പ്രവേശിക്കുന്നു. ഇന്നത്തെ മനുഷ്യന്റെ മിക്ക രോഗങ്ങൾക്കും ഉള്ള കാരണം അമിതാഹാരവും, ക്രമീകൃതമല്ലാത്ത ആഹാരരീതികളുമാണ്.

നോമ്പിലെ വർജ്ജനങ്ങൾ ശീരീരികാരോഗ്യത്തിനു ഏറ്റവും പ്രയോജനകരമാണ്. ഒരു ഓർത്തഡോക്സ് സഭാവിശ്വാസി 365 ദിവസത്തിൽ 217 ദിവസം നോമ്പ് ആചരിക്കുവാൻ കടപ്പെട്ടവനാണ്. നോമ്പ് കാലത്ത് മത്സ്യം, മാംസം, മുട്ട, പാല് അതിൽ നിന്നുള്ള എല്ലാ ഉല്പന്നങ്ങളും പൂർണ്ണമായി ഭക്ഷണത്തിൽ നിന്ന് ഒഴിവാക്കുന്നു. ആരോഗ്യം സൂക്ഷിക്കുവാൻ ഭക്ഷണ ക്രമീകരണവും, വ്യയാമവും അത്യന്താപേക്ഷിതമാണ്. ഭക്ഷണ വർജ്ജനം (ഉപവാസം) ശരീരത്തിലെ ദഹനാവയവങ്ങൾക്ക് ശക്തി പകരും. കുമ്പിട്ട് പ്രാർത്ഥിക്കുന്ന ഒരാൾക്ക് മറ്റു വ്യായാമ മുറകൾ ഒന്നും വേണ്ട. ഒരു ദിവസം നൂറ് പ്രാവശ്യം 'കുറിയേലായിസ്സോൻ' എന്നു പ്രാർത്ഥിക്കുന്നതിനെക്കാൾ മെച്ചമായ പ്രാണായാമമോ, 40 പ്രാവശ്യം കുമ്പിടുന്നതിനെക്കാൾ നല്ല യോഗാ ക്രമമോ ഇല്ല. ഇതെല്ലാം നമ്മുടെ സഭാജീവിത ശൈലിയിൽ ഉൾപ്പെടുത്തിയിരിക്കുന്നത് ശരീരവും, മനസും, ആത്മാവും ഒരുപോലെ ആരോഗ്യമായി നിലനിർത്തുന്നിനും കൂടിയാണ്. ●

# മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ മലങ്കര മെത്രാപ്പോലീത്തായെ



വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ പരിശുദ്ധനായി പരിശുദ്ധ കാതോലിക്കാ ബാവാ പ്രഖ്യാപിക്കുന്നു.

**ഫെബ്രു. 24** മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ ഒരു പൊൻതൂവൽകൂടി ചേർക്കപ്പെട്ട സുദിനം. ആർഭാടങ്ങളുടെ ധവളിമയില്ലാതെ, കെട്ടുകാഴ്ചകളുടെ അകമ്പടിയില്ലാതെ, പരസ്യങ്ങളുടെ പിൻബലമില്ലാതെ, ഹൃദയത്തിലെരിയുന്ന ഭക്തി ദീപവുമായ അനേകായിരങ്ങൾ ഒത്തുകൂടി. പ്രത്യേകിച്ച് ഒരു ഒരുക്കവുമില്ലാതെ.

പഴയ സെമിനാരി ചാപ്പലിൽ പ. കാതോലിക്കാബാവായുടെ മുഖ്യകാർമ്മികത്വത്തിൽ അഭിവന്ദ്യ പിതാക്കന്മാരുടെ സഹകരണത്തിൽ വിശ്വാസികളുടെ സാന്നിധ്യത്തിൽ നടന്ന വിശുദ്ധിപദപ്രഖ്യാപന ചടങ്ങ് ലളിതവും സുന്ദരവും അനുഗ്രഹകരവുമായിരുന്നു. വി. കുർബ്ബാനയുടെ മദ്ധ്യേ അഭിവന്ദ്യ ഐറേനിയോസ് തിരുമേനി പ്രഭാഷണം നടത്തി. വിശുദ്ധന്റെ പാതകളിലേക്കുള്ള എത്തിനോട്ടം, പിന്നിട്ടവഴികളുടെ ദിവ്യപ്രഭ ഒക്കെ അതിലുണ്ടായിരുന്നു

പ്രസംഗത്തിനു ശേഷം പ്രത്യേകം തയ്യാറാക്കിയ വിശുദ്ധ പദപ്രഖ്യാപന ശുശ്രൂഷ ആരംഭിച്ചു.

*ശോഭിതനേ!ശ്രീയാർന്നോനേ!*
*ദീവന്നാസ്യോസ് –*
*നിർമ്മലചരിതാ!*

എന്നു തുടങ്ങുന്ന ഗാനത്തിന്റെ അകമ്പടിയോട്, പ്രദക്ഷിണം ആരംഭിച്ചു. പ. കാതോലിക്കാ ബാവാ തിരുശേഷിപ്പു പേടകം കൈകളിലേന്തി അഭിവന്ദ്യ പിതാക്കന്മാർ വന്ദ്യ വൈദികർ ശെമ്മാശ്ശന്മാർ പ്രദക്ഷിണത്തിൽ പങ്കു ചേർന്നു. ചാപ്പലിന്റെ വടക്കെ വാതിൽ വഴി ഇറങ്ങിയ പ്രദക്ഷിണം വരാന്തയിലൂടെ പടിഞ്ഞാറോട്ടുപോയി തെക്കെ വാതിൽ വഴി അകത്തു പ്രവേശിച്ചു. മദ്ബഹായിൽ നിന്നു കൊണ്ട് ശുശ്രൂഷ ആരംഭിച്ചു. പ്രാരംഭ പ്രാർത്ഥന, 16–ാം സങ്കീർത്തനം, കുക്കിലിയോൻ, പ്രുമിയോൻ, സെദറാ, കോലോ, എത്രൊ, കോലോ, പുതിയ നിയമ വായനകൾ, ഏവൻഗേലിയോൻ, ലുത്തിനിയാ, ബോവൂസോ എന്നിവയ്ക്കു ശേഷം പരിശുദ്ധ

## രണ്ടാമത്തെ മലയാളി; മൂന്നാമത്തെ ഭാരതീയൻ

വിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്ന രണ്ടാമത്തെ മലയാളിയും മൂന്നാമത്തെ ഭാരതീയനുമാണ് വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ (1858–1934).

മുംബൈയുടെ മധ്യസ്ഥനായി അറിയപ്പെടുന്ന വിശുദ്ധ ഗോൺസാലാ ഗാർസ്യയെ 1882–ൽ പീയൂസ് ഒമ്പതാമൻ മാർപാപ്പ വിശുദ്ധനായി പ്രഖ്യാപിച്ചു. മുംബൈയ്ക്കു സമീപമുള്ള ബസീനിൽ 1557–ൽ ജനിച്ച അദ്ദേഹത്തിന്റെ പിതാവ് പോർചുഗീസുകാരനും മാതാവ് കർണാടക സ്വദേശിനിയുമായിരുന്നു. മാതാപിതാക്കൾ മറാത്തികൾ ആയിരുന്നുവെന്നും അഭിപ്രായമുണ്ട്. ക്രിസ്തുമത പ്രചരണാർത്ഥം ജപ്പാനിലെത്തിയ അദ്ദേഹത്തെ നാഗസാക്കിയിൽ 1597 ഫെബ്രുവരി അഞ്ചിന് കുരിശിൽ തൂക്കികൊന്നു. അദ്ദേഹത്തെയും ഒപ്പം കൊല്ലപ്പെട്ട 25 പേരെയും 1627–ൽ വാഴ്ത്തപ്പെട്ടവരായും 1862–ൽ വിശുദ്ധരായും പ്രഖ്യാപിച്ചു.

വിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട പ്രഥമ മലയാളിയാണ് പരുമല കൊച്ചുതിരുമേനിയെന്നറിയപ്പെടുന്ന ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (1848–1902) പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ അദ്ദേഹത്തെ 1947 നവംബർ രണ്ടിന് വിശുദ്ധനായി പ്രഖ്യാപിച്ചു.

ഇതോടൊപ്പം 'കോതമംഗലം ബാവാ'യെന്നറിയപ്പെട്ടിരുന്ന ബസേലിയോസ് യൽദോ മഫ്രിയാനാ (1593–1685) യെയും വിശുദ്ധനായി പ്രഖ്യാപിച്ചു. ഇറാക്കിലെ മൂസലിനടുത്തുള്ള കൂദേദ് എന്ന ഗ്രാമമാണ് അദ്ദേഹത്തിന്റെ ജന്മസ്ഥലം, മലങ്കരയിൽ 1685–ൽ വന്ന് കോതമംഗലം ചെറിയ പള്ളിയിൽ കബറടങ്ങി.

# ഗീവർഗീസ് മാർ ദീവന്നാസ്യോസ് വിശുദ്ധ പദവിയിലേക്ക് ഉയർത്തി



ശുശ്രൂഷയ്ക്കുമുമ്പായി തിരുശേഷിപ്പ് വഹിച്ചുകൊണ്ടുള്ള പ്രദക്ഷിണം

പദപ്രഖ്യാപനത്തിന്റെ കല്പന അഭി. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ വായിച്ചു. അതിനുശേഷം പ. കാതോലിക്കാ ബാവാ തിരുമനസുകൊണ്ട് മൂന്നു പ്രാവശ്യം ഔപചാരിക പ്രഖ്യാപനം നടത്തി.

"പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയപ്രകാരം സഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ സഭയിലെ ഒരു പരിശുദ്ധനായി, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും തിരുനാമത്തിൽ, നാം പ്രഖ്യാപിക്കുന്നു"



പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചുകൊണ്ടുള്ള കല്പന വായിക്കുന്നു.

ജനം:''അപ്രകാരം ഞങ്ങൾ സ്വീകരിച്ച് ഏറ്റു പറയുന്നു"

(സുന്നഹദോസിന്റെ അദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാ, മദ്ബഹായുടെ വളവിങ്കൽ പടിഞ്ഞാറ് തിരിഞ്ഞു നിന്നാണ് ഈ പ്രഖ്യാപനം നടത്തിയത്. ഇരുവശവും കത്തിച്ച മെഴുകുതിരി, മറുവഹസാ എന്നിവ ഉണ്ടായിരുന്നു. ജനങ്ങൾ പ്രതിവാക്യം പറയുമ്പോൾ മണിയടിക്കുകയും മറുവഹസാ കിലുക്കുകയും ചെയ്തു.)

പ്രഖ്യാപനത്തിനു ശേഷം വിശുദ്ധന്റെ തിരുശേഷിപ്പുകൾ "ഹാലേലുയ്യാ" ചൊല്ലിക്കൊണ്ട് മദ്ബഹായിൽ നാലുവശത്തേക്കും ആഘോഷിച്ചു.

മാലാഖമാരുടെ സ്തുതി, ഒരു കൗമാ, വിശ്വാസ പ്രമാണം, കുക്കിലിയോൻ എന്നിവയ്ക്കു ശേഷം വിശുദ്ധന്റെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തി. തുടർന്ന് ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ പ്രസംഗിച്ചു.



*നീതിമാൻപനപോലെ.....* വിശുദ്ധന്റെ കബറിടത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ ധൂപാർപ്പണം നടത്തുന്നു

പരിശുദ്ധ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ അഭി. തോമസ് മാർ മക്കാറിയോസ് ഫീലിപ്പോസ് മാർ യൗസേബിയോസ്, മഹാത്മാ ഗാന്ധി സർവ്വകലാശാല വൈസ് ചാൻസലർ സിറിയക് തോമസ് തുടങ്ങിയവർ പ്രസംഗിച്ചു.

# ST. GREGORIOS ORTHODOX CHURCH
# SHARJAH

## അപേക്ഷകൾ ക്ഷണിക്കുന്നു

മരുഭൂമിയിലെ പരുമലയായി വിശേഷിപ്പിക്കപ്പെടുന്ന ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക കഴിഞ്ഞ കാൽനൂറ്റാണ്ടായി നടത്തിവരുന്ന ജീവകാരുണ്യ പ്രവർത്തനം ഈ വർഷവും തുടർന്ന് നടത്തുവാൻ ആഗ്രഹിക്കുന്നു. നിർധനരും നിരാലംബരും ആയവരിൽ നിന്ന് ജാതിമത ഭേദമെന്യേ താഴെ പറയുന്ന വിഭാഗങ്ങളിലേക്കായി അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷയോടൊപ്പം അതതു വിഭാഗത്തിനനുസൃതമായി ആവശ്യപ്പെട്ടിരിക്കുന്ന രേഖകളും ഉണ്ടായിരിക്കേണ്ടതാണ്.

**1. വിദ്യാഭ്യാസം. 2. ചികിത്സാ സഹായം 3. പൊതുസഹായം 4. ഭവന നിർമ്മാണ സഹായം**

2003 ആഗസ്റ്റ് 31-ാം തീയതിക്കകം അപേക്ഷകൾ സാധാരണ തപാലിൽ ലഭിച്ചിരിക്കേണ്ടതാണ്. ബന്ധപ്പെട്ട രേഖകൾ ഇല്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. ശുപാർശ ചെയ്യുന്ന വികാരിയുടെയും, അപേക്ഷകന്റെയും പൂർണ്ണമായ പേരും മേൽവിലാസവും രേഖപ്പെടുത്തിയിരിക്കേണ്ടതാണ്.

**അപേക്ഷ അയയ്ക്കേണ്ട വിലാസം:-**

**The Vicar**
**St. Gregorios Orthodox Church**
**P.O. Box. 2229, Sharjah, U.A.E.**

***അപേക്ഷകൾക്കൊപ്പം ഉണ്ടായിരിക്കേണ്ട രേഖകൾ***

1. വിദ്യാഭ്യാസം:-

a) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശകത്ത്.

b) വിദ്യാഭ്യാസം ചെയ്യുന്ന സ്ഥാപനത്തിൽ നിന്നും, പഠിക്കുന്നു എന്നുള്ളതിന് സാക്ഷ്യപത്രം/അഡ്മിഷൻ കാർഡ്

2. ചികിത്സാ സഹായം:-

a) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശകത്ത്

b) ഡോക്ടറുടെ ചികിത്സാ സർട്ടിഫിക്കറ്റ്

3. പൊതുസഹായം; 4. ഭവനനിർമ്മാണ സഹായം:-

അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശകത്ത്

ഫാ. പി. പി. വർഗീസ് പാമ്പാടി

# പുതിയ ഹൃദയത്തോടെ ജീവിച്ചു മരിച്ച അവൈദിക വേദശാസ്ത്രജ്ഞൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ അപൂർവ്വ അവൈദിക വേദശാസ്ത്രജ്ഞന്മാരിലൊരാളാണ് കഴിഞ്ഞ ജനുവരി 14-ന് അന്തരിച്ച സി. എം. ഏബ്രഹാം. മൂന്നു ദശാബ്ദങ്ങൾക്കുമുമ്പ് മിതഭാഷിയായ ഈയുവ ചിന്തകൻ കോട്ടയം ഓർത്തഡോക്സ് തിയളോജിക്കൽ സെമ്മിനാരിയിൽ നിന്നും വേദശാസ്ത്ര ബിരുദം കരസ്ഥമാക്കി. സതീർത്ഥ്യരൊക്കെ വൈദിക പദവിയിലെത്തിയിട്ടും വീട്ടുകാരെയും നാട്ടുകാരെയും കൂട്ടുകാരെയും സഭാനേതൃത്വത്തെ തന്നെയും അമ്പരപ്പിച്ചുകൊണ്ട് – ഈ യുവാവ് അവൈദികനായി ജീവിക്കുവാനുള്ള തീരുമാനത്തിലെത്തിച്ചേർന്നു. ഈ ശിഷ്യന്റെ മേൽ നല്ല സ്വാധീനമുണ്ടായിരുന്ന പ്രിൻസിപ്പൽ പൗലൂസ് മാർ ഗ്രീഗോറിയോസോ അദ്ധ്യാപകൻ ഗീവർഗീസ് മാർ ഒസ്താത്തിയോസോ മറ്റു ഗുരുവരന്മാരോ ഈ അസാധാരണ അവൈദിക വ്രതത്തെ എതിർത്തില്ല. മുംബൈ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസും ഇന്നത്തെ സെമ്മിനാരി പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ്ജുമൊക്കെ സഹപാഠികളും ഉറ്റ സുഹൃത്തുക്കളുമായിരുന്നെങ്കിലും അവരും ഈ തീരുമാനത്തെ മാറ്റി മറിക്കാൻ യാതൊരു പ്രേരണയും നൽകിയില്ല. സി.എം. ഏബ്രഹാമിന്റെ വീക്ഷണം അവരൊക്കെ പരോക്ഷമായി അംഗീകരിച്ചെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

അന്നുമിന്നും അദ്ദേഹത്തിന്റെ ഇടവക വികാരിയായ ലേഖകന് അന്ന് നിരാശ്ശയും അമർഷവും ഉളവാക്കിയ ഒരു തീരുമാനമായിരുന്നു ഇത്. ഒരു കൗൺസലിംഗിലൂടെ മനംമാറ്റത്തിനൊരു ശ്രമം നടത്തി. കൗൺസലറുടെ മനംമാറ്റമായിരുന്നു ഫലം. അദ്ദേഹം പറഞ്ഞു 'വൈദികപദവി സ്വപ്നം പോലും കണ്ടുകൊണ്ടല്ല ഞാൻ വേദശാസ്ത്രപഠനം നടത്തിയത്. അത്തരത്തിലുള്ള ഒരു വ്യവസ്ഥയ്ക്ക് ഞാൻ വിധേയനായിരുന്നുമില്ല. Theology for its own sake. ഈ പഠനം കൊണ്ട് മാത്രം വൈദികനാകാൻ ഒരാൾക്കു യോഗ്യത കൈവരുകയില്ല. വൈദികത്വം ഒരു ദൈവവിളിയാണ്. ആ ഉൾവിളിയുണ്ടാകാത്തതുകൊണ്ടു മാത്രമാണ് ഞാൻ പിൻ തിരിയുന്നത്. ഡോക്ടറുടെയോ അഭിഭാഷകന്റെയോ പഠനം പോലെയല്ല വേദശാസ്ത്ര പഠനം. അവയെല്ലാം professional study ആണ്. ഇത് അദ്ധ്യേതാവിന്റെ ജീവിതത്തെ–ചിന്തകളെയും, വീക്ഷണങ്ങളെയും വർത്തനങ്ങളെയും – ദൈവികമാക്കേണ്ട ശാസ്ത്രമാണ്. ഈ ചിന്താഗതിയിൽ അന്തർഭവിച്ചിരിക്കുന്ന തത്വത്തോടു വിയോജിക്കുവാൻ ആർക്കും സാധ്യമല്ലല്ലോ.



> ഡോക്ടറുടെയോ അഭിഭാഷകന്റെയോ പഠനം പോലെയല്ല വേദശാസ്ത്ര പഠനം. അവയെല്ലാം professional study ആണ്. ഇത് അദ്ധ്യേതാവിന്റെ ജീവിതത്തെ–ചിന്തകളെയും, വീക്ഷണങ്ങളെയും വർത്തനങ്ങളെയും – ദൈവികമാക്കേണ്ട ശാസ്ത്രമാണ്. ഈ ചിന്താഗതിയിൽ അന്തർഭവിച്ചിരിക്കുന്ന തത്വത്തോടു വിയോജിക്കുവാൻ ആർക്കും സാധ്യമല്ലല്ലോ.

എങ്കിലും സഭയുടെ പ്രായോഗിക പരിമിതി അദ്ദേഹത്തിനു ബോദ്ധ്യമുണ്ടായിരുന്നു. വൈദികരെ വാർത്തെടുക്കുന്ന മൂശയായി വൈദിക സെമ്മിനാരി, വർത്തിക്കേണ്ടതാണെന്ന് പില്ക്കാലത്ത് പരോക്ഷമായി അദ്ദേഹം സമ്മതിച്ചു. വേദശാസ്ത്ര പഠനത്തിനായി ഓരോ വിദ്യാർത്ഥിക്കും വേണ്ടി സഭ നേരിട്ടുകൊണ്ടിരിക്കുന്ന സാമ്പത്തിക ബാദ്ധ്യതകളെക്കുറിച്ചും ഈ പരിശ്രമത്തിലുള്ള സഭയുടെ ലക്ഷ്യത്തെപ്പറ്റിയും ബോധവാനായി. ഒരിക്കലദ്ദേഹം ഗണ്യമായ ഒരു തുക എന്നെ ഏൽപ്പിച്ചുകൊണ്ട് അതിന്റെ പലിശയിൽ നിശ്ചിത അനുപാതത്തിലുള്ള സംഭാവന ഓരോ വർഷവും വൈദിക സെമ്മിനാരിക്കു നൽകണമെന്നു വ്യവസ്ഥ ചെയ്തു. പല സാമൂഹ്യ മേഖലകളിലും ആനുപാതികമായി ചെലവഴിക്കുന്നതിനും കൂടെ. എക്കാലവും തുടരേണ്ട ഒരു സംവിധാനമാണിത്.

സി. എം. ഏബ്രഹാമിന്റെ അവൈദിക വ്രതത്തിനു പിൻപിൽ ചില ശാരീരിക കാരണങ്ങളുമുണ്ടായിരുന്നു. മിതഭാഷിയായോ മിതാദ്ധ്വാനിയായോ ഒരു വൈദികനെ ദർശിക്കുവാൻ അദ്ദേഹത്തിന്റെ വിശാലമായ കാഴ്ചപ്പാടിനു കഴിഞ്ഞിരുന്നില്ല. യൗവ്വനാരംഭത്തിൽ തന്നെ ഉള്ളിലെന്തോ ശാരീരികാസ്വാ

സ്ഥ്യങ്ങൾ അദ്ദേഹം അനുഭവിച്ചിരുന്നു. ഈ ആരോഗ്യ പരിമിതികളും കൂടെയായിരിക്കാം, പൗരോഹിത്യ സരണിയിൽ നിന്നും അദ്ദേഹത്തെ പിൻതിരിപ്പിച്ചത്. എങ്കിലും കേന്ദ്ര സർക്കാർ ഉദ്യോഗസ്ഥനായി നിയമിതനായ സി. എം. ഏബ്രഹാം തന്റെ ഔദ്യോഗിക ചുമതലകൾ വിശ്വസ്തതയോടെ കാൽ നൂറ്റാണ്ടു കാലം നിറവേറ്റി. സഹധർമ്മിണിയും കേന്ദ്ര സർക്കാരിൽ അതേ തസ്തികയിലായിരുന്നു.

യൗവ്വനാരംഭത്തിൽ ദൃശ്യമായ നിസ്സാര ദൗർബല്യങ്ങൾ ഗുരുതരമായ ഹൃദ്രോഗ ബാധയിലെത്തിച്ചേർന്നു. ഇൻഡ്യയിലെ ഉയർന്ന ആശുപത്രികൾ ശസ്ത്രക്രിയയ്ക്ക് വിധിച്ചിട്ടും അതിനു വിധേയപ്പെടാതെ സുസ്മേര വദനനായി സുദീർഘകാലം കഴിഞ്ഞ അസാധാരണ മനുഷ്യനാണ് സി. എം. ഏബ്രഹാം. ഹൃദയവും ഹൃദയത്തിന്റെ രോഗവും തന്ന ദൈവത്തോടുള്ള മൽപ്പിടുത്തമാണ് ഈ ശസ്ത്രക്രിയ എന്നദ്ദേഹം പറയുമായിരുന്നു. എങ്കിലും ഉറ്റവരുടെയും ഉടയവരുടെയും നിർബ്ബന്ധത്തിനു വഴങ്ങി 1994-ൽ ആദ്യ ശസ്ത്രക്രിയയ്ക്കു വിധേയനായി. ചുമതലപ്പെട്ട ഡോക്ടർ വിജയപ്രഖ്യാപനം നടത്തുന്നതിനു തൊട്ടു മുമ്പ് കണ്ടുപിടിച്ച രക്തചോർച്ച പെട്ടെന്ന് മറ്റൊരു ശസ്ത്രക്രിയയ്ക്കും വഴി തെളിച്ചു. അന്നു മരിച്ചതായി ലോകം വിധിയെഴുതിയിട്ടും തുടർന്ന് 9 വർഷങ്ങളോളം ഔദ്യോഗിക കൃത്യങ്ങൾ നിർവഹിക്കത്തക്കവണ്ണം അദ്ദേഹം ആരോഗ്യവാനായിത്തീർന്നു.

ഈ കാലയളവിലും വീണ്ടും മരണത്തിന്റെ വക്കോളമെത്തി. ഒരിക്കൽ 'രക്ഷയില്ല' എന്ന് ഡോക്ടർ എഴുതിത്തള്ളിയ വേളയിൽ വി. തൈലാഭിഷേകം പ്രാപിച്ചു. സംസാരിക്കുന്നതിന് അശക്തനായിരുന്നെങ്കിലും ആംഗ്യം കാട്ടി ശുശ്രൂഷയ്ക്കു സമ്മതം നൽകി. കുരിശു വരയ്ക്കുള്ള ഒരവസരവും രോഗി പാഴാക്കിയില്ല. 'രക്ഷയില്ല' എന്നു വിധിക്കപ്പെട്ടവൻ രക്ഷ നൽകുന്ന കുരിശിനെ ദർശിച്ചു. മരണം വഴിമാറി. വീണ്ടും കർമ്മനിരതനായി വർഷങ്ങളോളം ജീവിച്ചു.

55-ാം വയസ്സിൽ വിധിയുടെ അന്തിമ വിളിയുണ്ടായി. ആവർത്തിച്ചുള്ള ശസ്ത്രക്രിയ ഒരിക്കൽ കൂടെ. എഴുപതു രാപകലുകൾ ഈ മരണശയ്യയിലായിരുന്നു. ഇത്രയേറെ ദിവസങ്ങൾ ദീർഘിച്ചപ്പോൾ, സുഖപ്രാപ്തി എല്ലാവരും പ്രതീക്ഷിച്ചു; പക്ഷെ പൂർവ്വകാലാനുഭവങ്ങൾ പോലെ മരണവും പ്രതീക്ഷാതീതമായിത്തന്നെ സംഭവിച്ചു. ജനുവരി 13 അർദ്ധരാത്രിയോടടുത്ത സമയം ഈ അത്ഭുത മനുഷ്യൻ പുഞ്ചിരിയോടെ അന്ത്യശ്വാസം വലിച്ച്, നിത്യതയുടെ സന്തോഷത്തിലേക്കു കടന്നുപോയി.

ആശയ വിനിമയം ചെയ്താൽ ആരെയും ആവേശഭരിതരായ കർമ്മനിരതരാക്കുവാൻ കഴിവുള്ള കാന്തശക്തി ആ വ്യക്തിത്വത്തിനുണ്ടായിരുന്നു. പ്രസംഗ വേദിയിൽ കാര്യമാത്ര പ്രസക്തമായി ഹ്രസ്വമായ പരിധിക്കുള്ളിൽ കുറിക്കു കൊള്ളുന്ന വാക്കുകൾ പ്രയോഗിച്ച് പ്രഭാഷണം നടത്തുന്ന ഒരു പ്രത്യേകത അദ്ദേഹത്തിനുണ്ടായിരുന്നു. സ്നേഹ സമ്പന്നനായ ഒരു സഭാസ്നേഹി! വിശ്വാസാചാരങ്ങളെ മുറുകെപ്പിടിച്ചിരുന്ന സത്യ വിശ്വാസി മഹത്തായ ആദർശങ്ങളും ആശയങ്ങളും ഉൾക്കൊണ്ടിരുന്ന ഒരുന്നത ചിന്തകൻ! സ്വാർത്ഥതയില്ലാത്ത സാമൂഹ്യ സ്നേഹി! വേദനകളുടെ നടുവിൽ ആശ്വാസദായകനായ യേശുവിന്റെ പരിലാളനങ്ങൾ അനുഭവിച്ചാസ്വദിച്ച ഒരുത്തമ ഭക്തൻ! ഈ ദൃശ മഹത്വങ്ങളുടെ മഹനീയ മാതൃകയാണ് അന്തരിച്ച സി. എം. ഏബ്രഹാമിന്റെ ജീവിതം.

കവിത

# വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്

എം. കെ. കോര, വാകത്താനം

വന്ദ്യപിതാവാം തിരുമേനി
വളർന്നുയർന്നു മലനാട്ടിൽ
വളർന്നിങ്ങി മലങ്കരയിൽ
വളർത്തിയോർത്തഡോക്സുസഭ

ശീമപട്ടം തുടർന്നതുപോൽ
ശൈശവശാലേ തുടരുന്ന
ശപഥം തന്നിൽ നിറവേറാൻ
ശീലമുടിയതു പ്രാപിച്ചു

പരുമലയീന്നും പ്രാപിച്ച
പാവന ശിഷ്യ മനുഭൂതി
പുലരാൻ പിഴ കൂടാതെന്നും
പ്രാർത്ഥനയിൽ മുഴുകി പോന്നു

പുലിക്കോട്ടിൽ പിതാവിൽ നിന്നും
പിൻഗാമിത്വമർപ്പിച്ചകണക്ക്
പട്ടക്കാരുടെയുയർച്ചയ്ക്ക്
പഴയസെമിനാരിയുയർത്തി

ചരിത്രമുറങ്ങും സെമിനാരി
ചരിത്രം മാറ്റിക്കുറിക്കാനായ്
ചമഞ്ഞിറങ്ങിത്തുനിഞ്ഞോർക്ക്
ചാഞ്ഞതില്ല തിരുമേനി

ആനപ്പാപ്പിയെ നശിപ്പിച്ച്
ആവനാഴിയുടക്കാനായി
ആവഴിയെ വന്നവരെല്ലാം
അക്കരയെത്തിതാനെപോയ്

പഴയസെമിനാരിയിലെത്തു
പുതിയ മാറ്റങ്ങൾ പലതും
പഴയപള്ളീം നാലുകെട്ടും
പുതിയ സ്ഥാപനമാം ചുറ്റും.

തിരുമേനി കൊരുത്തെടുത്താ-
തദ്ഭാവ കൗദാശികങ്ങൾ
തൻഭാവനയ്ക്കൊത്തടിപ്പിച്ച്
താതനേകി സഭയിലെല്ലാം

പഴയനിയമം നോക്കുമ്പോൾ
പ്രവാചകന്മാർ ന്യായാധിപർ
പ്രജാപതികളെന്നിവരും
പ്രജകളെ പാലിക്കാനുണ്ടായ്

ഗീവർഗീസ് പ്രഥമൻ, ദ്വിതീയൻ
സതീർത്ഥരാം ബാവാമാരൊപ്പം
ഗീവർഗീസ് ദീവന്നാസ്യോസും
ഞങ്ങൾക്കായ് പ്രാർത്ഥിക്കണമേ.

കർതൃദിനചിന്തകൾ

ഫാ. പി. എം. സഖറിയ, പള്ളിക്കപ്പറമ്പിൽ

## മാർച്ച് 16
## നോമ്പിലെ മൂന്നാം ഞായർ
## (പക്ഷവാതരോഗി)
## വി. മർക്കോസ് 2:1-12

ഈ സംഭവം വി. മത്തായിയും (9:1-8) വി. ലൂക്കോസും (5:17-26) കൂടുതൽ വിശദമായി വിവരിക്കുന്നുണ്ട്. ഒരു വ്യക്തി കഷ്ടപ്പെടുമ്പോൾ അതു സമൂഹത്തിന്റെ കഷ്ടതയായി ഏറ്റെടുക്കാൻ നാലുപേർ കാണിച്ച മാതൃകയാണിവിടത്തെ പ്രമേയം. ഈ വേദഭാഗത്ത് യേശുവും, രോഗിയെ കൊണ്ടുവന്ന നാലാളും, കഫർന്നഹൂമിലെ ഭവനവും ഉഷ്മള ബന്ധങ്ങളുടെ നല്ല മാതൃകകളാണ്.

വീടിന്റെ മേൽക്കൂര പൊളിച്ച് രോഗിയെ തന്റെ മുമ്പാകെ കൊണ്ടുവന്ന ആ സമൂഹത്തിന്റെ വിശ്വാസത്തിന് യേശുവിന്റെ പ്രതികരണമാണ് രോഗസൗഖ്യം. മനുഷ്യർക്കുവേണ്ടി ചെയ്യപ്പെടുന്ന ശുശ്രൂഷയിൽ അവരുടെ സഹകരണം സൃഷ്ടികർത്താവിന് ആവശ്യമാണ്. പക്ഷവാതരോഗം ഒരു മനുഷ്യന്റെ മാത്രം അവസ്ഥയെ കാണിക്കുന്ന ഒന്നല്ല. അതു സമൂഹത്തിന്റെ പൊതു അവസ്ഥയെ കാണിക്കുന്നു. ദൈവനിയോഗത്തിനനുസൃതമായി പ്രവർത്തിക്കാനുള്ള കഴിവില്ലായ്മയാണത്.

മറ്റുള്ളവരുടെ വിശ്വാസവും ഒരുവനു പ്രയോജനപ്പെടാം. മറ്റുള്ളവർക്കു വേണ്ടി നാം പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യവും അതുകൊണ്ട് അവർക്കു പ്രയോജനമുണ്ടാകാമെന്നും ഇതിൽ നിന്നും ഗ്രഹിക്കാം. രോഗിയെ കർത്തൃസന്നിധിയിൽ എത്തിക്കുന്നതിനു അവർ സ്വീകരിച്ച മാർഗ്ഗംതന്നെ അവരുടെ വിശ്വാസ സ്ഥിരതയ്ക്ക് ഉത്തമ തെളിവാണ്.

തന്റെ രോഗത്തിനു കാരണം പാപമാണെന്ന് അവനു ബോദ്ധ്യമുണ്ടായിരുന്നു. പാപകാരണമായി അവനു മാനസിക ക്ഷതം ഉണ്ടാകയും തളർച്ച ബാധിക്കുകയും ചെയ്തു. അമിതമായ മദ്യപാനം, വിഷയാസക്തി മുതലായ വഷളത്വങ്ങളാണ് സാധാരണയായി ഈ രോഗത്തിനു കാരണം. പ്രഥമദൃഷ്ടിയിൽത്തന്നെ അവന്റെ പൂർവ്വചരിത്രവും, പശ്ചാത്താപവും കർത്താവ് മനസിലാക്കിയിട്ട് അവന്റെ മനോദുഃഖം നീക്കുന്നു. അവന്റെ രോഗത്തിനു കാരണമായ പാപത്തെ ആദ്യം മോചിക്കുകയും പിന്നീട് രോഗത്തെ നീക്കിക്കളയുകയുമാണ് ഇവിടെ ചെയ്യുന്നത്.

പാപത്തെയും, കഷ്ടതയെയും പരസ്പരം ബന്ധപ്പെടുത്തിയാണ് യഹൂദന്മാർ ചിന്തിച്ചിരുന്നത്. യേശുവും ഈ പരസ്പര ബന്ധത്തെ എടുത്തു കാണിക്കുന്നുണ്ടെങ്കിലും യേശു തമ്പുരാൻ ഇവിടെ ഊന്നൽ നൽകുന്നത് പാപങ്ങൾ ക്ഷമിപ്പാനുള്ള തന്റെ അധികാരത്തിനാണ്. പാപങ്ങൾ ക്ഷമിക്കപ്പെടുന്നതുവരെ രോഗി സൗഖ്യം പ്രാപിക്കുന്നില്ല. മനസ്സാക്ഷിയിൽ കുറ്റബോധമുണ്ടെങ്കിൽ മനസിനേയും, ശരീരത്തേയും ബാധിക്കുന്ന ശാരീരിക രോഗങ്ങളുണ്ടാകാം.

പാപമോചനാധികാരം ദൈവമെന്ന നിലയിൽ അവിടുത്തേക്കു മുൻപുതന്നെയുള്ളതാണ്. എന്നാൽ യേശു ഇപ്പോൾ ഒരു സാധാരണ മനുഷ്യനായി കാണപ്പെടുന്നതുകൊണ്ടാണ് ആ അധികാരത്തെപ്പറ്റി സംശയിക്കാനിടവന്നത്. അവിടുന്ന് ആ മഹിമാവസ്ഥ വെടിഞ്ഞതോടു കൂടി ദൈവികമായ അധികാരങ്ങൾ ഉപേക്ഷിച്ചിട്ടില്ലെന്നും, മനുഷ്യപുത്രനെന്ന നിലയിൽ അവൻ സാക്ഷാൽ ദൈവം തന്നെയാണെന്നും ഉള്ളതിന്റെ വ്യക്തമായ സൂചനയാണിത്.

വിശ്വാസമില്ലാതെ രോഗശാന്തിയോ, പാപമോചനമോ ലഭിക്കുന്നില്ല എന്ന യാഥാർത്ഥ്യം ഇവിടെ കാണാം. വിശ്വാസം നാം ആർജ്ജിക്കുന്ന ഒന്നല്ല. ദൈവകൃപയാൽ നാം വിശ്വാസത്തിലേക്ക് ആനയിക്കപ്പെടുകയാണ്.

ഈ അത്ഭുത പ്രവൃത്തിയുടെ ഫലം സിദ്ധിച്ചത് രോഗിക്കു മാത്രമല്ല, ചുറ്റും കൂടിയിരുന്നവർക്കും അതിന്റെ ഫലം അനുഭവപ്പെടുകയാണ്. ഒരു പുതുയുഗം ഉടലെടുത്തതുകൊണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. ദൈവരാജ്യം അതിന്റെ പ്രവർത്തനം സമാരംഭിച്ചിരിക്കുന്നു. രോഗസൗഖ്യം നൽകുന്നതിന് ഇടവരുന്ന ഓരോ പ്രവൃത്തിയും ദൈവ രാജ്യാനുഭവത്തിന്റെ ഭാഗമാണ്.

നമ്മുടെ ഒക്കെ അനാരോഗ്യത്തിനു കാരണമാകുന്ന വിശ്വാസ രീതികളും സാമൂഹിക വ്യവസ്ഥിതികളും ഉണ്ട്. മനുഷ്യരിലെ വേദന ഏറെയാണ്. സ്നേഹം, സഹായം, ശുശ്രൂഷ ഇവ ആഗ്രഹിക്കുന്നവർ വളരെയാണ്. നിരാലംബരെ സഹായിക്കുന്ന ഒരു ചെറിയ സമൂഹമായി നമുക്കും തീരാം. പ്രതികൂലങ്ങളെ തരണം ചെയ്തു സേവന നിരതരാവാൻ ഈ സംഭവം നമ്മെ ആഹ്വാനം ചെയ്യുന്നു.

## മാർച്ച് 23
## നോമ്പിലെ നാലാം ഞായർ (കനാന്യ സ്ത്രീ)
## വി. മത്തായി 15:21-31

യേശു തമ്പുരാൻ പാലസ്തീനിൽ നിന്ന് പുറത്തു പോകുന്ന ഏക രംഗമാണ് ഇന്നത്തെ



## ഞായർദിന ചിന്തകൾ

ഏവൻഗേലിയോനിൽ വിവരിക്കുന്നത്. അതിർ വരമ്പുകളെ അതിലംഘിക്കുന്ന ദൈവരാജ്യത്തിന്റെ സ്വഭാവമാണ് ഇവിടെ നിഴലിക്കുന്നത്. യേശുവിന്റെ പ്രവർത്തന മണ്ഡലം യഹൂദന്മാരുടെ ഇടയിൽ മാത്രം ഒതുങ്ങാതെ മത, വർഗ്ഗ, രാജ്യ പരിമിതികളെ കവിയുന്നതുമാണ്.

കാനാൻ വർഗ്ഗത്തിൽ പെട്ട ഒരു സ്ത്രീ യേശുവിനെ സമീപിക്കുന്നു. മകളുടെ സൗഖ്യത്തിനായി യാചിക്കുമ്പോൾ വിചിത്രമായ സംഭാഷണത്തിൽ കൂടി സ്ത്രീയുടെ വിശ്വാസത്തിന്റെ ആഴം യേശു പരിശോധിക്കുകയാണ്. യേശു തമ്പുരാൻ ആരെന്നു മനസിലാക്കിയ. (കർത്താവേ, ദാവീദുപുത്രാ) സ്ത്രീ നിരുൽസാഹപ്പെടുത്തുന്ന വാക്കുകൾക്കു മുമ്പിൽ പിന്തിരിഞ്ഞു പോകാതെ യേശുവിൽ അർപ്പിച്ച വിശ്വാസത്തിന്റെ ആഴവും, അർത്ഥവും ഇവിടെ വെളിവാക്കുന്നു. കനാൻ കാർ മറ്റു വിജാതീയരെ അപേക്ഷിച്ച് കൂടുതൽ നിന്ദ്യരായി യഹൂദന്മാർ ഗണിച്ചിരുന്നു. യോശുവാ ആ സ്ഥലം കൈവശപ്പെടുത്തുന്നതിനു മുമ്പ് അവിടെ അധിവസിച്ചിരുന്ന ജാതിയിൽ ഉൾപ്പെട്ടിരുന്നവളായിരിക്കണം അവൾ. 'സുറിയാനിയിൽ പൂനിക്കിക്കാരി' എന്നു വി. മർക്കോസ് പറയുന്നത് അവളുടെ അപ്പോഴത്തെ താമസ സ്ഥലവും, ഭാഷയും അടിസ്ഥാനപ്പെടുത്തിയായിരിക്കണം.

യേശു സൗഖ്യം നൽകുമെന്നുള്ള പൂർണ്ണ വിശ്വാസത്തോടെയാണ് കനാന്യസ്ത്രീ യേശുവിനെ സമീപിക്കുന്നത്. തന്നെ സമീപിക്കുന്ന യാതൊരുത്തരെയും, അവഗണിച്ചിട്ടില്ലാത്ത യേശു, ഈ സ്ത്രീയോടു മാത്രം ഈ വിധത്തിൽ പെരുമാറുന്നത് മനസിലാക്കാൻ നമുക്കു ബുദ്ധിമുട്ടുണ്ട്. യഹൂദർക്ക് കനാന്യരോടും മറ്റ് അന്യജാതിക്കാരോടുമുള്ള മനോഭാവമാണ് യേശുവിന്റെ വാക്കുകളിലൂടെ പ്രകടമാകുന്നത്. യഹൂദമത വിശ്വാസികൾ വളരെ സങ്കുചിതമായ മനോഭാവമുള്ളവരായിരുന്നു. അവർ ദൈവത്തിന്റെ പ്രത്യേക ജനമെന്നും, ദൈവം അവരുടെ മാത്രം ദൈവമെന്നുമുള്ള ചിന്തയാണ് അവരെ മറ്റു മനുഷ്യരിൽ നിന്നും അകറ്റി നിർത്തിയതും, മറ്റുള്ളവരെ അധമരായി കാണുവാൻ ഇടയാക്കിയതും. മശിഹാ തങ്ങളുടെ മാത്രം ഉദ്ധാരണത്തിനായി വരുന്നുവെന്നാണ് യഹൂദർ ധരിച്ചത്. ആ സങ്കുചിത ഭാവമാണ് യേശു ഇവിടെ സൂചിപ്പിക്കുന്നത് (വാക്യം, 24, 27).

വിജാതീയരായിരുന്ന വ്യക്തികൾ യേശുവിൽ അർപ്പിച്ച അചഞ്ചലമായ വിശ്വാസത്തിന്റെ വൃത്താന്തം സുവിശേഷകർ രേഖപ്പെടുത്തുന്നുണ്ട്. എല്ലാ സ്ഥാനങ്ങളിലും യേശു അവരുടെ വിശ്വാസം പ്രശംസിക്കുന്നു (മത്താ. 8:10,13, 15:28). യേശുവിനെ സമീപ്പിക്കുന്ന ഈ സ്ത്രീയുടെ പ്രാർത്ഥന ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നും ഉയരുന്നതാണ്. യേശുവിലുള്ള അവളുടെ വിശ്വാസം ദൃഢമായതാണ്. യേശുവിൽ നിന്ന് മൂന്നു പ്രാവശ്യം അവഗണനയും, ആക്ഷേപവും, നിന്ദയും അനുഭവിച്ചിട്ടും പിൻമാറാതെയും നിരാശപ്പെടാതെയും അവളുടെ ആവശ്യവുമായി യേശുവിന് സമീപെ തന്നെ അവൾ നിൽക്കുന്നു. ആവശ്യം ഏതൊരു നിരുത്സാഹപ്പെടുത്തലിനെയും അവഗണിക്കുവാൻ അവളെ പ്രേരിപ്പിച്ചു.

സഹായിപ്പാൻ കഴിവുള്ളവനാണ് യേശു എന്ന് അവൾ മനസിലാക്കുന്നു. ദൈവത്തെ വിശ്വാസത്തോടെ സമീപിക്കാൻ നമുക്കു കഴിയുന്നുണ്ടോ? നടക്കുന്നെങ്കിൽ നടക്കട്ടെ, കിട്ടുന്നെങ്കിൽ കിട്ടട്ടെ! എന്ന മനോഭാവമല്ലേ പലപ്പോഴും നമുക്കുള്ളത്. പ്രാർത്ഥിക്കുന്ന കാര്യങ്ങൾ ഉടനെ സാധിക്കുന്നില്ലെങ്കിൽ ഇല്ലാതെയാകുന്ന വിശ്വാസമല്ലേ പലരുടേതും? യഥാർത്ഥ വിശ്വാസം കാലതാമസവും, അവഗണനയും അംഗീകരിക്കുന്നതാണ് നമ്മുടെ പ്രാർത്ഥനയിലും അചഞ്ചലമായ വിശ്വാസവും, ആവശ്യബോധവും കൂടിചേരുമെങ്കിൽ പ്രാർത്ഥന അർത്ഥവത്തും, ഫലകരവുമായിരിക്കും. മുട്ടിപ്പായ പ്രാർത്ഥനയുടേയും, പ്രാർത്ഥനയിൽ നാം കൈക്കൊള്ളേണ്ട മനോഭാവത്തിന്റെയും ഒരു ഉത്തമ മാതൃകയാണിന്നത്തെ വായന ഭാഗം.

### മാർച്ച് 30
### നോമ്പിലെ 5-ാം ഞായർ (കൂനി)
### വി. ലൂക്കോ. 13: 10–17

സമൂഹത്തിന്റെ അതിർത്തികളിലേക്ക് തള്ളപ്പെട്ടവർക്കു പുതിയ ആളത്തം നൽകുന്ന ക്രിസ്തുശുശ്രൂഷയിലൂടെ പുതിയ യിസ്രായേൽ സൃഷ്ടിക്കപ്പെടുന്നു എന്നതാണ് വി. ലൂക്കോസിന്റെ ശക്തീകരണം. മനുഷ്യന്റെ ആവശ്യങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുന്ന യേശുവിനെയാണ് നമുക്കിവിടെ കാണുവാൻ കഴിയുക. ഈ അത്ഭുത സംഭവത്തിന്റെ വിശദാംശങ്ങളിലേക്ക് കടക്കുന്നത് നമ്മുടെ ദൈവരാജ്യ ദർശനത്തെ പ്രദീപ്തമാക്കും.

ഈ സുവിശേഷത്തിൽ മാത്രമേ ഈ സംഭവം വിവരിക്കപ്പെടുന്നുള്ളു. ഒരു ശബത്തു നാളിൽ ദൈവാലയത്തിൽ വച്ച് കൂനിയായ സ്ത്രീയെ സൗഖ്യമാക്കിയതിനെ പള്ളിപ്രമാണി വെറും ഒരു വേലയായി ചിത്രീകരിക്കുന്നു. ശബത്ത് എന്നുള്ളത് വളരെ കൃത്യനിഷ്ഠയോടെ പാലിക്കപ്പെട്ടിരുന്ന ഒരു ആചരണമായിരുന്നു. പ്രകടമായ ഓരോ ജീവിത സാഹചര്യങ്ങളിൽ നിന്നും, ജീവിത മൂല്യങ്ങളിൽ നിന്നും, മാനുഷിക പരിഗണനകളിൽ നിന്നും ആണല്ലോ ആചാരങ്ങൾ ഉത്ഭവിക്കാറുള്ളത്. നീതിയും സമാധാനവും നിഷേധിക്കപ്പെട്ടിടത്ത്, അതിന്റെ പുനഃസൃഷ്ടി സാധ്യമാക്കുന്നതിനാണ് ദൈവം ശബ്ബത്ത് കൽപ്പിച്ചത്. സ്വാതന്ത്ര്യവും, വിശ്രമവും നഷ്ടപ്പെട്ടവർക്ക് ദൈവം അവസാനമായി തന്റെ രാജ്യത്തിൽ, മനുഷ്യകുലത്തിന് ആകമാനം നൽകുവാനിരിക്കുന്ന വിമോചനത്തിന്റെയും, വിശ്രമത്തിന്റെയും അടയാളമായിട്ടാണ് ശബത്താചരണം നിയമിക്കപ്പെട്ടത്. എന്നാൽ സുനഗോഗിൽ നടന്ന ആചരണങ്ങളുടെ അർത്ഥവും, സാംഗത്യവും നഷ്ടപ്പെടുകയും, അടിമയെ വീണ്ടും അടിമയാക്കി, ആചരണത്തിന് അമിത പ്രാധാന്യം നൽകിയവർക്കു ശബത്ത് എന്നാൽ എന്താണ് എന്നു വ്യക്തമാക്കുന്നതാണ് നമ്മുടെ ഇന്നത്തെ ഏവൻഗേലിയോൻ.

ഈ സൗഖ്യദാന ശുശ്രൂഷയിൽ പള്ളിപ്രമാണി കാണാതെയും, മനസിലാക്കാതെയും പോയ ചില കാര്യങ്ങൾ ഉണ്ട്.

a) രോഗികളുടെ വൈദ്യനും, പാപികളുടെ രക്ഷകനും, ബന്ധിത

രുടെ വിമോചകനും ശബത്തിന്റെ നാഥനുമായ യേശുവിനേയും അവന്റെ ദൈവരാജ്യ പ്രവർത്തനങ്ങളേയും പള്ളിപ്രമാണി മനസിലാക്കാൻ ശ്രമിച്ചില്ല.

b) രോഗത്താൽ ബന്ധിതയും, അബ്രഹാമിന്റെ മകളുമായ സ്ത്രീക്ക് അനേകം കാളകളുടെ വിലയുണ്ട് എന്നതും പള്ളിപ്രമാണിക്ക് അറിയാൻ കഴിഞ്ഞില്ല.

c) ന്യായപ്രമാണം സംബന്ധിച്ച് നീതിപൂർവ്വമായ മനുഷ്യ ബന്ധത്തിന്റെ അടയാളമായും, അന്തിമമായി ദൈവരാജ്യത്തിൽ മനുഷ്യർക്ക് ലഭിക്കുന്ന വിശ്രമത്തിന്റെ അടയാളമായും ശബത്തിനെ കാണുവാൻ പള്ളി പ്രമാണിക്ക് കഴിഞ്ഞില്ല.

മനുഷ്യത്വത്തേയും, വ്യക്തിത്വത്തേയും വിരൂപമാക്കുന്ന പൈശാചിക ബന്ധനങ്ങൾ ഒരാൾക്ക് ദൈവരാജ്യത്തിന്റെ പൂർണ്ണത അനുഭവിക്കുന്നതിന് വിലങ്ങു തടിയായി നിൽക്കുന്നു. ഈ വിലങ്ങ് മാറ്റേണ്ടത് ശബത്തിന്റെ നാഥനായ യേശുവിന്റെ പ്രവർത്തന പദ്ധതിയുടെ ഭാഗമാണ്. കൂനിയുടെ രോഗാവസ്ഥ ഒരു സാത്താന്യ ബന്ധനമായിരുന്നു. അത് അവളെ വിരൂപയാക്കി. വിരൂപമായതിന് രൂപം നൽകിയതായിരുന്നല്ലോ സൃഷ്ടി പദ്ധതി. ദൈവം തന്റെ സൃഷ്ടിയിലൂടെ നൽകിയ രൂപവും ഭാവവും വീണ്ടും വിരൂപമാക്കി സാത്താൻ വിജയം നേടി. പുനഃസൃഷ്ടിയിലൂടെ, സ്ത്രീക്ക് രൂപവും ഭാവവും ദൈവം വീണ്ടും നൽകിയപ്പോൾ നഷ്ടപ്പെട്ടത് തിരികെ ലഭിച്ച സ്ത്രീ ദൈവത്തെ മഹത്വപ്പെടുത്തി. ദൈവം തന്റെ ഏകജാതനായ ക്രിസ്തുവിനെ ലോകത്തിലേക്കയച്ച് ക്രൂശിലൂടെ നമുക്ക് പുതിയ രൂപവും ഭാവവും നൽകിയതിനാൽ അവനെ നമുക്ക് മഹത്വപ്പെടുത്താം.

സാത്താനോടുള്ള സാമീപ്യത്താൽ ദീർഘകാലമായി പാപഭാരത്താൽ കൂനി, സ്വർഗ്ഗത്തിലേക്ക് ദൃഷ്ടി ഉയർത്തുവാൻ പോലും സാദ്ധ്യമല്ലായിരുന്ന മനുഷ്യവർഗ്ഗത്തിനു കർത്താവു മുഖാന്തിരമായി ലഭിച്ച രക്ഷയെ ഈ സംഭവം ഭംഗിയായി ചിത്രീകരിക്കുന്നുണ്ട്.

## ഏപ്രിൽ 6
## നോമ്പിലെ ആറാം ഞായർ
## (പിറവി കുരുടൻ)
## കാതോലിക്കാദിനം
## യോഹ. 9: 1–41

പിറവിയിലേ കുരുടനായ മനുഷ്യനെ കർത്താവ് സുഖപ്പെടുത്തുന്ന അത്ഭുത പ്രവർത്തനത്തിലൂടെ താൻ ലോകത്തിന്റെ വെളിച്ചമാകുന്നു എന്നു വെളിപ്പെടുത്തുന്ന വേദഭാഗം. ഈ സുഖപ്പെടുത്തലിനെ തുടർന്നുണ്ടായ സംവാദം ഈ സംഭവത്തെ ദീർഘമാക്കിയിരിക്കുന്നു. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു (യോഹ. 8:12) എന്ന യേശുവിന്റെ അവകാശ വാദത്തിന്റെ പശ്ചാത്തലത്തിലാണ് ഈ സംഭവത്തെ നാം വിലയിരുത്തേണ്ടത്.

നിർദോഷിയായി നശിച്ചവൻ ആര്? നേരുള്ളവർ എവിടെ മുടിഞ്ഞുപോയിട്ടുള്ളു? (ഇയ്യോബ് 4:7) ഓരോരുത്തൻ താന്താന്റെ അകൃത്യം നിമിത്തമത്രെ മരിക്കുന്നത് (യിര. 31:30). എന്നീ വാക്യങ്ങൾ യഹൂദരുടെ പൊതുവായ ധാരണയാണ് വ്യക്തമാക്കുന്നത്. കഷ്ടത പാപത്തിന്റെ ഫലമാണെന്നും, ദൈവിക ന്യായവിധിയാണെന്നും കരുതിയിരുന്നതിന്റെ പശ്ചാത്തലത്തിലാണ് ഇന്നത്തെ ഏവൻഗേലിയോനിലുള്ള ആര് പാപം ചെയ്തു എന്ന ചോദ്യത്തിന്റെ പ്രസക്തി.

പിതാക്കന്മാരുടെ അകൃത്യം മൂന്നാമത്തെയും നാലാമത്തെയും തലമുറ വരെ മക്കളുടെമേൽ സന്ദർശിക്കും എന്നുള്ള മോശയുടെ ന്യായപ്രമാണ വ്യവസ്ഥയാണ് അമ്മയപ്പന്മാരുടെ പാപം മൂലമാണോ ഈ മനുഷ്യൻ കുരുടനായി പിറന്നതെന്ന് ചോദിക്കാൻ ശിഷ്യരെ പ്രേരിപ്പിച്ചത്. പാപംമൂലം രോഗവും കഷ്ടതയും ഉണ്ടാകാമെങ്കിലും എല്ലാ കഷ്ടതയും അങ്ങനെ മാത്രമായിരിക്കണമെന്നില്ല എന്ന് ഈ വേദഭാഗത്തിൽ നിന്നും മനസിലാക്കാൻ കഴിയും. നമുക്കു നേരിടുന്ന സർവ്വ അത്യാഹിതങ്ങൾക്കും കാരണം ആരായുവാൻ തുടങ്ങേണ്ട ആവശ്യമില്ല. ദൈവത്തിന്റെ പ്രവൃത്തികളുടെ ഉദ്ദേശ്യം കണ്ടു പിടിക്കുവാൻ നമുക്കു സാദ്ധ്യവുമല്ല. ചിലപ്പോൾ നമ്മുടെ പ്രയോജനത്തിനായും, ചിലപ്പോൾ ശിക്ഷയായിട്ടും, പരീക്ഷയായിട്ടും, ദൈവശക്തി വെളിപ്പെടുവാനായിട്ടും എല്ലാം സംഭവിക്കാം.



## ഞായർദിന ചിന്തകൾ

'പകലുള്ളപ്പോൾ' എന്നതു കർത്താവിന്റെ മനുഷ്യാവതാര കാലത്തേയും വരുവാൻ പോകുന്ന രാത്രി മരണത്തേയും സൂചിപ്പിക്കുന്നു. ഒരു കൂലിക്കാരന്റെ വേലയ്ക്ക് രാത്രി വിരാമമിടുന്നതുപോലെ കർത്താവിന്റെ ലോകവ്യാപാരത്തിനും വിരാമം വരുവാൻ പോകുന്നു. ദൈവത്തിനു പ്രീതികരമായ സൽക്കർമ്മങ്ങൾ പ്രവർത്തിക്കാനുള്ള അവസരം ഇഹലോക ജീവിതകാലമാണ്. മരണശേഷം അതിനൊന്നും അവസരം ഉണ്ടാവുകയില്ല എന്ന അർത്ഥവും ഇവിടെയുണ്ട്.

ചെളിയുണ്ടാക്കി അവന്റെ കണ്ണുകളിൽ തേയ്ക്കുന്നതു മർ. 7:33–ൽ പറയുന്നതുപോലെ തന്നെ ഈ കുരുടന്റെ വിശ്വാസ വളർച്ചയെ സഹായിക്കാനായിരിക്കണം. ഈ കുരുടൻ കണ്ണുകൾതന്നെ ഇല്ലാത്തവനായിരുന്നതിനാൽ, ആദിയിൽ മണ്ണുകൊണ്ട് ആദമിനെ സൃഷ്ടിച്ച ദൈവം തന്നെയാണ് താൻ എന്നു തെളിയിക്കുന്നതാണീ പ്രവൃത്തി. ശീലോഹാമിലെ കഴുകൽ വീണ്ടും ജനനമാകുന്ന മാമോദീസായെ കുറിക്കുന്നതാണെന്നുമുള്ള കാഴ്ചപ്പാട് പിതാക്കന്മാർക്കുണ്ട്. മണ്ണു കുഴച്ചു തേച്ചുകൊണ്ട് അവിടുന്ന് ആദിയിലെ സൃഷ്ടികർത്താവാണെന്നും, ഈ കഴുകൽ കൊണ്ട് സൃഷ്ടിയെ പുതുക്കുന്നവനാണെന്നും സൂചിപ്പിക്കുന്നു. ഈ രണ്ടു പ്രവൃത്തികൾ വഴിയായി ആ കുരുടൻ ആത്മീയവും, ശാരീരികവുമായ പ്രകാശം പ്രാപിക്കുകയും ചെയ്തു.

കാഴ്ചപ്രാപിച്ച മനുഷ്യനെ തുടർന്ന് പരീശർ ചോദ്യം ചെയ്യുന്നു, ശബത്തുലംഘനം ഒക്കെ ഇവിടെ ആരോപിച്ചെങ്കിലും അന്ധനായിരുന്നവന്റെ മറുപടി തികച്ചും വ്യക്തിഗതമാണ് – ഒന്ന് അറിയുന്നു. ഞാൻ കുരുടനായിരുന്നു. ഇപ്പോൾ കാണുന്നു (വാക്യം 25). സൗഖ്യം പ്രാപിച്ചവന്റെ ശക്തമായ സാക്ഷ്യത്തിങ്കൽ പരീശന്മാർക്കു നിൽക്കക്കള്ളിയില്ലാതെ അവനെ പുറത്താക്കിക്കളഞ്ഞു എന്ന വസ്തുത യേശു അറിഞ്ഞപ്പോൾ അവനെ അന്വേ



**ഞായർദിന ചിന്തകൾ**

ഷിച്ച് കണ്ടെത്തുന്നു. സെ. ജോൺ ക്രിസോസ്റ്റം ഇതേപ്പറ്റി പറയുന്നത് ''യഹൂദന്മാർ അവനെ ദേവാലയത്തിൽ നിന്നും പുറന്തള്ളി എന്നാൽ ദേവാലയത്തിന്റെ ഉടയവൻ അവനെ കണ്ടെത്തി" എന്നാണ്. യഹൂദ പ്രമാണികളാൽ ബഹിഷ്ക്കരിക്കപ്പെട്ടവൻ കർത്താവിനാൽ സ്വീകരിക്കപ്പെട്ടവനായി. ശരീരപ്രകാരം അന്ധനായിരുന്നവൻ ഇവിടെ ശാരീരികവും ആത്മിയവുമായി കാഴ്ച പ്രാപിക്കുകയും, ശരീര പ്രകാരം കാഴ്ചയുണ്ടായിരുന്ന പരീശപ്രമാണികൾ അന്ധരായി പരിണമിക്കുകയും ചെയ്യുന്നു. "ഞങ്ങളും കുരുടന്മാരാകുന്നുവോ" എന്ന ചോദ്യത്തിൽ നിന്നും കർത്താവുദ്ദേശിച്ച അർത്ഥം ഏതാണ്ടൊക്കെ അവരും ഗ്രഹിച്ചതിന്റെ ഫലമാണ് ഈ ചോദ്യം.

ദൈവസ്നേഹത്തിന്റെ ഉദാത്തമായ പ്രകാശം യേശുവിൽ ജ്വലിച്ചു പ്രകാശിക്കുമ്പോഴും പ്രസ്തുത പ്രകാശത്തെ മനസിലാക്കുവാനോ തിരിച്ചറിയാനോ കഴിയാത്ത അന്ധത-തങ്ങൾ കുരുടരാണെന്നുള്ള ബോധം നഷ്ടപ്പെട്ട അവസ്ഥ-അവർക്കു കാഴ്ച പ്രാപിപ്പാൻ സാധിക്കുകയില്ല - അവർ സ്വയം ന്യായവിധിക്കർഹരാകുകയാണ്.

## ഏപ്രിൽ 13
## ഓശാന ഞായർ
## യോഹ. 12: 12-19

യേശുവിന്റെ ഐഹിക ശുശ്രൂഷയുടെ അവസാന ഘട്ടത്തിൽ വിരോചിതമായി യറുശലേമിലേക്കുപ്രവേശിക്കുന്നതും, യഹൂദമതത്തിൽ അടിഞ്ഞുകൂടിയിരുന്ന ദൈവഹിത വിരുദ്ധ നടപടികളേയും രീതികളേയും സധൈര്യം നേരിടുന്നതും ദേവാലയ ശുദ്ധീകരണം നടത്തുന്നതുമായ സംഭവങ്ങളാണ് ഇന്നത്തെ വായനഭാഗത്ത്. വിവിധ അർത്ഥതലങ്ങൾ ഉൾക്കൊള്ളുന്ന ഒരു പ്രതീകാത്മ പ്രവർത്തനമാണ് ഈ എഴുന്നെള്ളത്തിലൂടെ നിറവേറപ്പെട്ടത്. ക്രൂശിൽ വച്ച് കിരീടധാരണം നടക്കുവാൻ പോകുന്ന ഒരു ദൈവിക രാജാവിന്റെ പ്രവേശനമായി വേണം ഹാശാ ആഴ്ചയുടെ തുടക്കത്തിൽ ഇതിനെ നാം വീക്ഷിക്കേണ്ടതാണ്.

പെട്ടെന്നുണ്ടായ വികാര വിസ്ഫോടനത്തിന്റെ ഫലമായി യേശു ചെയ്ത പ്രവർത്തനമല്ലിത്. വളരെ ശ്രദ്ധാപൂർവ്വം ആസൂത്രണം ചെയ്തു നടപ്പാക്കിയ പദ്ധതിയായിരുന്നു യറുശലേമിനു നേരെയുള്ള ഈമുഖം തിരിക്കൽ. ഈ ജൈത്രയാത്ര, തന്നെ തിരസ്കരിച്ച മത നേതൃത്വത്തോടുള്ള തുറന്ന വെല്ലുവിളിതന്നെയായിരുന്നു. ഇവിടം മുതൽ യേശുതമ്പുരാന്റെ പെരുമാറ്റത്തിൽ കാണപ്പെടുന്ന വ്യത്യാസം ശ്രദ്ധേയമാണ്. അവിടുന്ന് അവകാശപ്പെടുന്ന സ്ഥാനത്തിന് അനുയോജ്യമായ വിധത്തിൽ അധികാര പൂർവ്വം തന്നെ പെരുമാറുന്ന യേശുവിനെയാണ് ഇവിടെ കാണുന്നത്. അവിടുത്തെ 'സമയം' ആഗതമായി എന്നുള്ളതാണിതിനു കാരണം.

നിന്റെ ശിഷ്യന്മാരെ വിലക്കുക എന്ന

ലേഖനം

# ബൈബിൾ കടങ്കഥകൾ

പി.വി. വർഗ്ഗീസ്, കരയാംപറമ്പ്

കാമിനി മൂലം ബലവാനൊരുവന് കണ്ണുകൾ നഷ്ടമതായ്!
തടസ്സായ് ജീവിതകാലം മുഴുവൻ; ബലവും വിരുതും പോയ്!!
ചെമ്പിൻ ചങ്ങല കൊണ്ടവനെയാ വൈരികൾ ബന്ധിച്ചു
കമ്പിക്കൂടതിനുള്ളിലുമാക്കി പണിയും ചെയ്യിച്ചു
കാമിനിയാര്? വൈരികളാര്? ചതിപെട്ടവനാര്?
ഓർമ്മിച്ചൊന്നു പറഞ്ഞീടാമോ യെൻ പ്രിയ സ്നേഹിതരെ
ന്യായാധിപരുടെ പുസ്തകമതിലെ പതിനൊന്നു മുതൽ
വായിച്ചീടിലുത്തരമെല്ലാം കണ്ടു പിടിച്ചീടാം

നിത്യവുമൊരുവനു മാംസമിറച്ചി കാക്കകൾ ഭക്ഷണമായ്
എത്തിച്ചതുകൊണ്ടവനും കുറേനാൾ സുഖമായ് ജീവിച്ചു!
നമ്മൾക്കൊന്നും കാക്കകളിങ്ങനെ ചെയ്യാറില്ലല്ലോ?
നന്മകൾ മാത്രം ചെയ്യുന്നോർക്കിതു ദൈവം നൽകിടുമേ
ചൊന്നീടാമോ കാക്കകളപ്പം നൽകിയതാർക്കാണ്?
ഒന്നാം രാജാ പതിനേഴാറിലുത്തരമുണ്ടല്ലോ.

മതമേധാവികളുടെ നിർദ്ദേശത്തിനു യേശുവിന്റെ മറുപടി തന്റെ രാജത്വത്തെ ആർപ്പു വിളികളോടെ സ്വീകരിക്കുവാൻ അവർ പരാജയപ്പെടുകയാണെങ്കിൽ കല്ലുകൾ ആർപ്പുവിളികളോടെ സ്വീകരിക്കും എന്നാണ്. ശിഷ്യഗണം കണ്ട എല്ലാ അത്ഭുതപ്രവൃത്തികളും ദൈവരാജ്യം യേശുവിൽ സമീപമായി എന്നതിന് അടയാളമായി അവർ വ്യാഖ്യാനിച്ചതിന്റെ ഫലമാണ് അവർ ഈ സമയത്ത് അവ നിമിത്തം ദൈവത്തെ വാഴ്ത്തിപ്പാടുന്നത്.

നേരെയുള്ള ഗ്രാമത്തിലേക്ക് ശിഷ്യന്മാരിൽ രണ്ടുപേരായ ശെമവൂനേയും, യോഹന്നാനെയും അയയ്ക്കുന്നു. ഈ ഗ്രാമം ലോകത്തിന്റെയും; അയയ്ക്കപ്പെട്ട രണ്ടു ശിഷ്യന്മാർ അവിടെ കെട്ടപ്പെട്ടിരുന്ന കഴുതയെപ്പോലെ പാപത്താൽ ബന്ധിക്കപ്പെട്ടിരുന്ന മനുഷ്യവർഗ്ഗത്തെ അതിൽ നിന്നും അഴിച്ചുവിടുവാനായി അയയ്ക്കപ്പെട്ട ദീർഘദർശിമാർ, ശ്ലീഹന്മാർ എന്ന രണ്ടുവിഭാഗക്കാരുടെയും സാക്ഷ്യം വഹിക്കുന്നു എന്നു പ. സഭാ പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു.

വി. മത്തായിയുടെ സുവിശേഷപ്രകാരം കഴുതയേയും കഴുതക്കുട്ടിയേയും ശിഷ്യന്മാർ കൊണ്ടുവന്നതായി കാണുന്നു. മറ്റു സുവിശേഷകന്മാരെല്ലാം തള്ളക്കഴുതയുടെ കാര്യം വിട്ടുകളയുന്നതുകൊണ്ട് യഥാർത്ഥത്തിൽ കഴുതക്കുട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു എന്ന് അഭിപ്രായപ്പെടുന്നവരുണ്ട്. യുദ്ധത്തെ മായിച്ച് ജാതികളോട് സമാധാനം സംസാരിപ്പാനായി വന്നവനായ കർത്താവ് യുദ്ധോചിതമല്ലാത്ത കഴുതപ്പുറത്ത് കയറിവന്ന് സമാധാനം സ്ഥാപിക്കുന്നു. കഴുത വിനയസൂചകമാണ്. തള്ളക്കഴുത യഹൂദജനത്തേയും, ആരും ഉപയോഗിച്ചിട്ടില്ലാത്ത കഴുതക്കുട്ടി ന്യായപ്രമാണ ചരടുകളാൽ ബന്ധിക്കപ്പെടാതിരുന്ന വിജാതികളേയും സൂചിപ്പിക്കുന്നു. കുളമ്പു പിളരാത്തതും, അയവിറക്കാത്തതുമായ അശുദ്ധമൃഗമായ (ലേവ്യ 11:3) കഴുത വിജാതീയരുടെ അശുദ്ധതയെ ശരിയായി സൂചിപ്പിക്കുന്നു. അതിനെ കർത്താവ് സുവിശേഷമാകുന്ന കടിഞ്ഞാണു കൊണ്ട് ബന്ധിച്ച് അവിടത്തെ വാഹനമാക്കുന്നു. അതിനെ ആദ്യബന്ധനത്തിൽ നിന്നഴിച്ച് വാഹന സജ്ജമാക്കുന്നതിൽ വി. ശിഷ്യന്മാർക്കുള്ള പങ്കും ശ്രദ്ധേയമാണ്.

കർത്താവ് തെരഞ്ഞെടുത്ത വാഹനമൃഗത്തിലൂടെ തന്റെ രാജത്വം ലോകത്തിന്റെ ആക്രമണാത്മക രാജത്വ രൂപമല്ലെന്നും കൂടി യേശു അവരെ ഉത്ബോധിപ്പിക്കുന്നു. അതോടൊപ്പം, തന്നെ തിരസ്കരിക്കുന്നതിലൂടെ അവർക്കു ഭവിക്കുവാൻ പോകുന്ന ആപത്തിനെക്കുറിച്ച് യേശു തമ്പുരാൻ ആകുലചിത്തനായി തീരുകയും ചെയ്യുന്നു.

ദേവാലയത്തിൽ പ്രവേശിക്കുന്ന യേശു, സംഘടിത മതത്തിന്റെ തിന്മ ഭാവങ്ങൾക്കെതിരേ ശക്തമായി പ്രതികരിക്കുന്നു. സ്ഥാപനവൽക്കരിക്കപ്പെട്ടു കഴിഞ്ഞിരുന്ന യഹൂദമതം, എല്ലാ ദോഷപ്രവണതകളുടേയും ഈറ്റില്ലമായി കഴിഞ്ഞിരുന്നു. അഴിമതിയും, കച്ചവട മനോഭാവവും, ലാഭക്കണ്ണും എല്ലാം അവിടെ നിറഞ്ഞു നിന്നിരുന്നു. സാധാരണക്കാരന്റെ മതഭക്തി ചൂഷണം ചെയ്തു ലാഭമുണ്ടാക്കുന്നവരുടെ വിളഞ്ഞാട്ടമായിരുന്നു എല്ലായിടത്തും. പ്രാർത്ഥനാലയം കള്ളന്മാരുടെ ഗുഹയായി മാറിക്കഴിഞ്ഞിരുന്നു. അതു തിരികെ പ്രാർത്ഥനാലയമാക്കാനുള്ള ശ്രമത്തിലാണ് യേശു ജീവനർപ്പിച്ചത്.

ഇന്നും സ്ഥിതി വിഭിന്നമല്ല. പാവപ്പെട്ടവരെ ചൂഷണം ചെയ്യുന്ന മത-രാഷ്ട്രീയ കൂട്ടുകെട്ടുകൾ. ആചാരങ്ങളിലും കർമ്മങ്ങളിലും മാത്രം തൃപ്തിപ്പെട്ടു കഴിയുന്ന ജനങ്ങൾ. സാധാരണക്കാരന്റെ മതവിശ്വാസത്തെ ചൂഷണം ചെയ്തു തടിച്ചു കൊഴുക്കുന്ന പ്രസ്ഥാനങ്ങളും, സ്ഥാപനങ്ങളും. അതിനൊക്കെ കൂട്ടുനിൽക്കുന്ന മത നേതൃത്വവും പള്ളിയോടുള്ള സാധാരണക്കാരന്റെ വൈകാരിക അടുപ്പത്തെ ചൂഷണം ചെയ്യുന്ന ശക്തികൾ രാജ്യത്തെ തകർത്തുകളയുമോ എന്നു ഭയപ്പെടേണ്ട അവസ്ഥ. ഇതിന്റെയൊക്കെ മദ്ധ്യത്തിൽ ഉയരുന്ന ചൂഷിതന്റെ ആർപ്പു വിളിയാണ് ഹോശന്നാ (ഇപ്പോൾ രക്ഷിക്ക).



കോരകുഞ്ഞ്, കോട്ടയം



കുഞ്ഞമ്മ മാത്യു, കിടങ്ങന്നൂർ



തമ്പി, എറണാകുളം



കോശി ചക്കുവരയ്ക്കൽ

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## (Year 2003)

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 2003-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച് നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തികൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സമീപകാലത്തുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, കാര്യംപാടി (കണ്ണാശുപത്രി) ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്തുവാൻ ബുദ്ധിമുട്ടുന്ന കുടുംബങ്ങളിലെ 30 പെൺകുട്ടികളുടെ വിവാഹത്തിന് 15,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലലിന്റെ കോപ്പി കിട്ടിയതിനു ശേഷമേ ധനസഹായം നൽകുകയുള്ളൂ. മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർധനരരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു S.S.L.C-ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2003 ആഗസ്റ്റ് 30-ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടു പണിയുവാൻ സാമ്പത്തിക ശേഷി ഇല്ലാത്തവരുമായ തിരുവനന്തപുരം, കോട്ടയം, കണ്ടനാട് ഈസ്റ്റ് ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്കു 40,000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2003 മേയ് 15-ന് മുമ്പ് കിട്ടിയിരിക്കണം.

**6. Medical Camp:** കോൺഗ്രിഗേഷന്റെ sponsorship-ൽ ഒരു സൗജന്യ Medical Camp 2032മേയ്/ജൂൺ മാസത്തിൽ നടത്തുവാൻ ആഗ്രഹിക്കുന്നു. ആയത് ഏറ്റെടുത്ത് നടത്തുവാൻ താൽപര്യമുള്ള, കങ്ങഴ Medical Mission ആശുപത്രിക്കു 80 കിലോമീറ്റർ ദൂരപരിധിയിലുള്ള ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ നിന്നു അപേക്ഷകൾ 2003 ഏപ്രിൽ 30-ന് മുമ്പ് കിട്ടിയിരിക്കണം.

**7. Special Project:** സുവിശേഷപരവും, ജീവകാരുണ്യപരവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന മലങ്കര സഭയിലെ ഏതെങ്കിലും ഒരു സ്ഥാപനത്തിന്റെ ഒരു പ്രത്യേക പദ്ധതിക്കു 1,00,000 രൂപയിൽ കവിയാത്ത തുക നൽകുന്നതാണ്. മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ സമ്മതിപത്രവും, ഭദ്രാസനമെത്രാപ്പോലീത്തായുടെ ശുപാർശയും ചേർത്ത അപേക്ഷകൾ 2003 മേയ് 15-ന് മുമ്പ് കിട്ടിയിരിക്കണം.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്കു:**

അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് അർഹമായുള്ളവ മാത്രം അയയ്ക്കണമെന്നു താൽപര്യപ്പെടുന്നു. കൂടാതെ, ആവശ്യപ്പെട്ടിരുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബഹു. വികാരിമാർ പ്രത്യേകം ശ്രദ്ധിക്കണം.

Letterhead-ൽ എഴുതിയ ശുപാർശയിൽ പള്ളി സീലും, ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെ എങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു ..........

പേര്:.......... വയസ്സ്:..........

വിദ്യാഭ്യാസ യോഗ്യത:.......... തൊഴിൽ: ..........

മേൽവിലാസം (പിൻകോഡ് സഹിതം): ..........

..........

ഇടവക.......... ഭദ്രാസനം: ..........

പ്രതിമാസ വരുമാനം:.......... ഭൂസ്വത്ത് വിവരം: ..........

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം: ..........

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? ..........

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽ നിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ? ..........

ഉണ്ടെങ്കിൽ:- വർഷം.......... എന്താവശ്യത്തിന്?.......... എന്തു തുക ലഭിച്ചു? ..........

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം.......... എവിടേക്ക്..........

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പുർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്: തീയതി..........

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

## അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, ആവശ്യപ്പെട്ട രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
3. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.

മാനേജിംഗ് കമ്മറ്റി

# സൃഷ്ടിപരമായ ന്യൂനപക്ഷത്തെ പ്രോത്സാഹിപ്പിക്കുക

പ്രൊഫ. കെ. പി. ജോയി

ചരിത്രകാരനായ ആർനോൾഡ് ടോയൻസി പ്രയോഗിച്ച പ്രസിദ്ധമായ ഒരു പദമാണ് 'സൃഷ്ടിപരമായ നൂനപക്ഷം. (Creative Minoirity) "ചരിത്രം- അത് മതേതരമോ, പവിത്രമോ എന്തുമാകട്ടെ, – സൃഷ്ടിക്കുന്നത് ബഹുഭൂരിപക്ഷം വരുന്ന സാമാന്യ ജനങ്ങളല്ല, മറിച്ച് ഭൂരിപക്ഷത്തിലെ സൃഷ്ടിപരമായ ഒരു നൂനപക്ഷം മാത്രമാണ്. ഭൗതികവും ആത്മീയവുമായ ഇരു വായ്മുഖമുള്ള വിമോചനത്തിനുവേണ്ടി പോരാടാൻ" ദൗത്യാഭിജ്ഞമായ നേതാക്കളുടെ ഒരു ചെറു സംഘമാണ് ജീവിതത്തിന്റെ സമസ്ത മേഖലകളിലും ഇന്നാവശ്യം." അദ്ദേഹം എഴുതി. അവർ സമുഹത്തിൽ ഒറ്റപ്പെട്ടവരായിരിക്കാം. പക്ഷേ അവർക്കു മാത്രമേ വിപ്ലവകരമായ മാറ്റങ്ങളുണ്ടാക്കാൻ സാധിക്കൂ. വലിയ ദർശനങ്ങളുടെ ഉടമകളായ അവരുടെ മനസ്സ് എപ്പോഴും അസ്വസ്ഥമാണ്, സ്വപ്നങ്ങളുടെ സാക്ഷാത്ക്കാരത്തിനുവേണ്ടിയുള്ള അസ്വസ്ഥത. അത്തരക്കാരടങ്ങിയ ചെറിയ തുരുത്തുകൾ എല്ലാ സമൂഹങ്ങളിലും, സഭകളിലും, സ്ഥാപനങ്ങളിലും ഉണ്ട്. ഭൂരിപക്ഷത്തിലെ ഈ ന്യൂനപക്ഷത്തെ കണ്ടെത്തി പ്രോത്സാഹിപ്പിക്കുകയാവണം,നമ്മുടെ കടമ. ഇരുളിൽ നിന്നും കൂടുതൽ ഇരുട്ടിലേക്ക് വഴുതി വീഴുന്ന ഈ സമൂഹത്തെ താങ്ങി നിറുത്തുന്ന കൈകൾ അവരുടേതാണ്. പക്ഷേ പ്രോത്സാഹിപ്പിക്കപ്പെടേണ്ട അവർ ഒറ്റപ്പെട്ടു പോകുന്നു എന്നതാണിന്നത്തെ ദുരവസ്ഥ. .

റീഡേഴ്ഡൈജസ്റ്റ് എന്ന ലോകപ്രസിദ്ധമായ മാസിക ഡീ വിറ്റ് വാലസും സഹധർമ്മിണി ലൈലാ അച്ചെസനും ചേർന്ന ക്രിയാത്മകമായ ഒരു ന്യൂനപക്ഷത്തിന്റെ കഥയാണ്. വെറും 1500 വരിക്കാരെ കൊണ്ട് 81 വർഷങ്ങൾക്കു മുമ്പ് തുടങ്ങിയ ഈ പ്രസിദ്ധീകരണത്തിനിന്ന് ലോകത്തെമ്പാടും പത്തു കോടിയിൽ പരം വായനക്കാരുണ്ട്. ഇൻഡ്യയിൽ മാത്രം നാല് ലക്ഷത്തിൽ പരം വരിക്കാർ. മാസികയുടെ പ്രചാരം ഓരോ വർഷവും കൂടിക്കൊണ്ടിരിക്കുന്നു. ഈ കാലയളവിനുള്ളിൽ വെളിച്ചംകണ്ട ആയിരക്കണക്കിന് മറ്റു പ്രസിദ്ധീകരണങ്ങൾ അന്യം നിന്നു പോയപ്പോൾ റീഡേഴ്സ്ഡൈജസ്റ്റ് മാത്രം എന്തുകൊണ്ട് വളർച്ചയുടെ പാതയിൽ നിലനില്ക്കുന്നു? ഇതിനുത്തരം അതിന്റെ പ്രസാധകർ തരുന്നതിങ്ങനെയാണ്. "സാരവത്തായ കാര്യങ്ങളിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ച്, ചേർക്കേണ്ടത് മാത്രം സംഗ്രഹിച്ചു ഞങ്ങൾ പ്രസിദ്ധീകരിക്കുന്ന സംഭവങ്ങളും വസ്തുതകളും വായനക്കാരിൽ ശാശ്വതമായ സ്വാധീനം ചെലുത്തുന്നു." ക്രിയാത്മകമായ വ്യക്തികളുടെയും സംഭവങ്ങളുടെയും കഥയാണവയിൽ ഭൂരിപക്ഷവും.

ചരിത്രത്തിലുടനീളം ഇത്തരം വ്യക്തികളെ കാണാം. സ്വാതന്ത്ര്യത്തിന് മുൻപ് നമുക്കൊരു ഗാന്ധിജിയേ ഉണ്ടായിരുന്നുള്ളു. സ്വാതന്ത്ര്യത്തിന് ശേഷം നമ്മുടെ പൊതു തെരഞ്ഞെടുപ്പു സമ്പ്രദായത്തെ നവീകരിക്കാനുള്ള കർമ്മശേഷി ഒരു ശേഷനു മാത്രമാണുണ്ടായത്. ഒരു കിരൺ ബേഡിയെക്കൊണ്ടു മാത്രമേ ഇൻഡ്യയിലെ ജയിലുകളുടെ ദുരവസ്ഥയ്ക്കു പരിഹാരം കാണാൻ സാധിച്ചുള്ളു. സ്ഥായിയായ കൃഷി സമ്പ്രദായം ജൈവ കൃഷിയിലൂടെ മാത്രമേ സാദ്ധ്യമാവൂ എന്ന് ഒറ്റ വൈക്കോൽ വിപ്ലവത്തിലൂടെ" (one straw revolution) ലോകത്തിനു കാണിച്ചുതരാൻ ജന്മം കൊണ്ടത് ഒരു ഫുക്കുവാക്കയാണ്. പ്രാദേശികമായും ഇത്തരം നൂനപക്ഷത്തിന്റെ പ്രവർത്തനങ്ങൾ കുറവല്ല. ക്രൂരമായ വനനശീകരണത്തിലൂടെ തലമുണ്ഡനം ചെയ്യപ്പെട്ട അട്ടപ്പാടി മലനിരകളിൽ കയറിതാമസിച്ച് പച്ചപ്പിന്റെ നാമ്പുകൾ മുളച്ചുവരാൻ കാരണക്കാർ സാരംഗം, ഗോപാലകൃഷ്ണനും വിജയലക്ഷ്മിയും ചേർന്ന ന്യൂനപക്ഷ മാണ്. കോട്ടയം പട്ടണത്തിലെ നാല് ആശുപത്രികളിലെ 3000 ത്തോളം രോഗികൾക്കും ശിശ്രൂഷകർക്കും പ്രതിഫലം കൂടാതെ ദിവസവും സമൃദ്ധമായ ആഹാരം നൽകാൻ കഴിഞ്ഞത് ഒരു "നവജീവനു" മാത്രമാണ്.

"ഒരു കുറ്റിയായി അവശേഷിക്കുന്ന വിശുദ്ധ സന്തതി" എന്നാണ് യെശയ്യാവു പ്രവാചകൻ (6:13) ഈ ന്യൂനപക്ഷത്തെ നാമകരണം ചെയ്തിരിക്കുന്നത്. ഇസ്രായേൽ ഒരിക്കൽ പ്രജ്ഞയറ്റ ഒരു സമൂഹമാവുമെന്നും തരിശുഭൂമിയുടെ അവസ്ഥയിലേക്ക് അധഃപതിക്കുമെന്നും അദ്ദേഹം പ്രവചിച്ചിരുന്നു. ആ ദുരവസ്ഥയിൽനിന്ന് ദൈവത്തോടു പറ്റിച്ചേരുന്ന ഒരു ന്യൂനപക്ഷം ഉദയം ചെയ്യുമത്രെ! സർവ്വലോകത്തിന്റെയും പ്രതീക്ഷയുടെയും രക്ഷയുടെയും പ്രതീകമായ മശിഹായുടെ ഉദയത്തെയാണദ്ദേഹം സൂചിപ്പിച്ചത്. ദൈവപ്രസാധദമുള്ളവർ എന്നും നൂനപക്ഷമായിരുന്നുവെന്നാണ് പഴയനിയമവും പുതിയ നിയമവും നമ്മേ പഠിപ്പിക്കുന്ന ചരിത്രം. ലോകത്തിന്റെ ഗതി മാറ്റാൻ ഓരോ കാലഘട്ടത്തിലും ഇത്തരം കുറ്റികളെ ദൈവം അവശേഷിപ്പിക്കുന്നു. സമൂഹത്തിന്റെ ദുരവസ്ഥയെക്കുറിച്ച് നാം ഉൽക്കണ്ഠപ്പെടുമ്പോൾ അവയിൽ നിന്നും ആത്മീയ നൽവരമുള്ള സൃഷ്ടി പരമായ ന്യൂനപക്ഷംമുളച്ചുവരും. അവർ പ്രതികരിക്കുമ്പോൾ നവസൃഷ്ടി നടക്കുന്നു. അത്തരം പ്രതികരണമാണിന്നാവശ്യം. എഡ്മണ്ട ബർക്കി എന്ന മഹാൻ പറഞ്ഞു. "സൃഷ്ടിപ്രമായ ഈ ന്യൂനപക്ഷം ഒന്നും ചെയ്യാതെ നിശ്ശബ്ദത പാലിച്ചാൽ മതി, സമൂഹത്തിൽ ദുഷ്ടത സ്വയം തഴച്ചു വളർന്നുകൊള്ളും." ലോകത്തിന്റെ നിലനില്പിനാധാരമായ വിത്തു പാകുന്ന ക്രിയാത്മകമായ ഈ ന്യൂനപക്ഷം എല്ലാ സമൂഹങ്ങളിലും ഉണ്ട്. അവരെ കണ്ടെത്തി മുഖ്യധാരയിലെത്തിക്കാനുള്ള ബാദ്ധ്യതയാണിന്ന് വേണ്ടത്. ●

### തിരുത്ത്

സഭാ പഞ്ചാംഗത്തിൽ താഴെപ്പറയുന്നവ ചേർത്ത് തിരുത്തുവാൻ അപേക്ഷ!

ഏപ്രിൽ 6:- നോമ്പിലെ ആറാം ഞായറാഴ്ച (സമിയോ) മലങ്കര ഓർത്തഡോക്സ് സഭാദിനം (കാതോലിക്കാ ദിനം); ജൂൺ 1 ഞായർ:- പുതുഞായറാഴ്ചയ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച; ഒക്ടോബർ 5 ഞായർ:- സ്ലീബാ പെരുന്നാളിനു ശേഷം മൂന്നാം ഞായറാഴ്ച (വൈദിക സെമിനാരി ദിനം)

## വട്ടശ്ശേരി തിരുമേനി പൗരസ്ത്യ ഓർത്തഡോക്സ്.......

11-ാം പേജിൽ നിന്നു തുടർച്ച

കളും, മതങ്ങളും, തത്വസംഹിതകളും ആയി അർത്ഥവത്തായ സംവാദത്തിൽ ഏർപ്പെട്ട് ഇവിടത്തെ ചിന്താധാര സ്വാംശീകരിച്ചുകൊണ്ട് ഇന്നാട്ടിൽ ക്രൈസ്തവ ദൈവശാസ്ത്ര വികസനത്തിനും ദൈവാരാധനയുടെ സാർത്ഥകമായ വളർച്ചയ്ക്കും സഭ മുതിരേണ്ടതാണ്. അഭിവന്ദ്യ വട്ടശ്ശേരിൽ തിരുമേനിയുടെ ഈ വഴിക്കുള്ള പ്രഥമ കാൽവെയ്പായി അദ്ദേഹത്തിന്റെ തന്നെ കൃതിയായ മതോപദേശസാരങ്ങളെയും തിരുമേനിയുടെ കാലഘട്ടത്തിൽ പ്രസിദ്ധീകൃതങ്ങളായ കൃംതാകുർബ്ബാന ക്രമം (1902) പീഡാനുഭവയാഴ്ചയിലെ പ്രുമിയോൻ (1918), വി. കുർബ്ബാന തക്സാ (1920), കൂദാശാക്രമങ്ങൾ (1922) ആണ്ടുതക്സാ മുതലാവയുടെ തർജ്ജമകളെയും കണക്കാക്കാവുന്നതാണ്. എന്നാൽ അദ്ദേഹം കാലം ചെയ്ത് ഏഴു പതിറ്റാണ്ട് പിന്നിട്ടിരിക്കുന്ന ഈ കാലയളവിൽ ഈ വഴിക്ക് ഇതഃപര്യന്തം നാം എന്തു പുരോഗമനം കൈവരിച്ചു വെന്ന് ചിന്തിക്കേണ്ടതുണ്ട്. ഇന്നും ആരാധനകൾക്ക് വെറും തർജ്ജമകൾ മാത്രം ഉരുവിട്ട് നാം സംതൃപ്തി അടയുന്നു. സ്വതന്ത്രമായ ഒരു ദേശീയസഭയുടെ ആത്മീയമായ സർഗ്ഗശക്തി മരവിച്ചു പോയ പ്രതീതിയാണ് ചിന്താശീലമുള്ളവരിൽ ഇത് ജനിപ്പിക്കുക. ഇത് അഭിലഷണീയമോ? അതുപോലെതന്നെ ദൈവശാസ്ത്രപരമായ പ്രസിദ്ധീകരണങ്ങളിലും നാം വേണ്ടത്ര പുരോഗമിച്ചുവെന്ന് ആത്മാർത്ഥമായി അവകാശപ്പെടുവാൻ നമുക്കു സാധിക്കുമോ?

### സുവിശേഷപ്രവർത്തനം

ഒരു ദേശീയ സ്വതന്ത്രസഭയുടെ ചേതന അതിന്റെ സുവിശേഷ പ്രവർത്തനങ്ങളിലും ആശ്രയിച്ചാണിരിക്കുന്നതെന്ന് അഭിവന്ദ്യ തിരുമേനി ധരിച്ചിരുന്നു. അദ്ദേഹത്തിന്റെ സുവിശേഷതല്പരത 1910-ൽ എഡിൻബറോയിൽ നടന്ന ലോകമിഷ്യനറി കോൺഫ റൻസിന്റെ പിൻതുടർച്ചക്കമ്മറ്റിയുടെ തെന്നിന്ത്യൻ സമ്മേളനം ഡോ. ജോൺ ആർ. മോട്ടിന്റെ അദ്ധ്യക്ഷതയിൽ 1912 നവംബറിൽ മദ്രാസിൽ ചേർന്നപ്പോൾ അതിൽ പോയി സംബന്ധിച്ചതിലൂടെ വെളിവാക്കി. ആ സമ്മേളനത്തിലേക്ക് ഒരു പ്രതിനിധി സംഘത്തെ താൻ തന്നെ നയിച്ചു. തന്നെയുമല്ല, കേരളത്തിലുള്ള മാർത്തോമ്മാ-ആംഗ്ലിക്കൻ സഭകളോട് നമ്മുടെ സഭയും സഹകരിച്ച് 1916-ൽ ഇവാൻജലിസ്റ്റിക് ഫോർവേർഡ് മൂവ്മെന്റ് (Evangelistic Forward Movement) എന്ന നാമധേയത്തിൽ കേരളത്തിൽ വിവിധ കേന്ദ്രങ്ങളിൽ (കുന്നംകുളം, കോട്ടയം, തിരുവല്ല, മാവേലിക്കര, കൊട്ടാരക്കര) ഐക്യസുവിശേഷ കൺവൻഷനുകൾ സംഘടിപ്പിക്കപ്പെടുന്നതിലും പങ്കുചേർന്നു. അദ്ദേഹത്തിന്റെ പൈതൃകത്തിൻ കീഴിലാണ് സഭയിൽ നിലവിലിരുന്ന സുവിശേഷ പ്രവർത്തനങ്ങൾ പൂർവ്വാധികം ശക്തിപ്പെട്ടതും നമ്മുടെ സഭയുടെ പ്രധാന സുവിശേഷ സംഘമായ സ്ലീബാദാസ സമൂഹം 1924-ൽ രൂപീകൃതമായതും. ഭാരത സുവിശേഷീകരണം ലക്ഷ്യമാക്കി സ്ഥാപിതമായ ബഥനി, താബോർ തുടങ്ങിയ സന്യാസ സമൂഹങ്ങൾ ഉടലെടുത്തും വിദ്യാർത്ഥി പ്രസ്ഥാനം, സണ്ടേസ്ക്കൂൾ എന്നിവ തുടങ്ങിയതും അദ്ദേഹത്തിന്റെ അനുഗ്രഹാശിസുകളോടെയാണ്. ആംഗ്ലോ കാതലിക് മിഷ്യനറിമാരെ ക്ഷണിച്ചുവരുത്തി നമ്മുടെ വിദ്യാർത്ഥി കോൺഫറൻസുകളിൽ നേതൃത്വം കൊടുപ്പിച്ചത് വളരുന്ന തലമുറയ്ക്ക് സുവിശേഷ പരമായ ദർശനം പകർന്നു കൊടുക്കുവാൻ വേണ്ടിയായിരുന്നു. അങ്ങനെ ഭാരതസുവിശേഷീകരണത്തിൽ നമ്മുടെ സഭയ്ക്കുള്ള പങ്കിനെപ്പറ്റി ആഴമായ ദർശനമുള്ള സഭാനേതാവായിരുന്നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. ആ പ്രവർത്തനങ്ങളിൽ ഇതര ക്രൈസ്തവ വിഭാഗങ്ങളുമായി സഹകരിക്കുന്നതുനും അദ്ദേഹത്തിന് യാതൊരു വൈമുഖ്യവും ഉണ്ടായിരുന്നില്ല. ഒരു സ്വതന്ത്ര ദേശീയ സഭയുടെ അടിസ്ഥാനസ്വഭാവമായി സുവിശേഷ പ്രവർത്തനത്തെ നാം കരുതണം.

### സഭാ ഐക്യവും സഹകരണവും

ഇതരസഭകളുമായുള്ള സഹകരണവും സൗഹൃദവും ഒരു ദേശീയ സ്വതന്ത്രസഭയുടെ മുഖമുദ്രയായി മാർ ദീവന്നാസ്യോസ് ആറാമൻ മനസ്സിലാക്കിയിരുന്നു. അതിനു മതിയായ ഉദാഹരണമാണ് കായക്ലേശവും മറ്റു ബുദ്ധിമുട്ടുകളും അവഗണിച്ച് ഇവിടെ നിന്നും സറാമ്പൂർ വരെ യാത്ര ചെയ്ത് 1913 ജനുവരിയിൽ അവിടെ നടന്ന സിറിയൻ ചർച്ച് യൂണിറ്റി കോൺഫറൻസിൽ ഒരു പ്രതിനിധി സംഘത്തെ താൻ തന്നെ നയിച്ച് സംബന്ധിച്ചത്, ഡോ. ജോൺ ആർ മോട്ട് അദ്ധ്യക്ഷനായിരുന്ന ഈ കോൺഫറൻസിൽ നമ്മുടെ സഭയും മാർത്തോമ്മാ, ആംഗ്ലിക്കൻ എന്നീ സഭകളും പാത്രിയർക്കാ പക്ഷത്തിന്റെ പ്രതിനിധികളും സംബന്ധിച്ചിരുന്നു. വളരെ സൗഹൃദമായ അന്തരീക്ഷത്തിൽ സമ്മേളിച്ച ഈ കോൺഫറൻസിൽ ക്രൈസ്തവ സാഹോദര്യത്തിന്റെയും സഹകരണത്തിന്റെയും ആത്മാവ് പരിവർത്തിച്ചു. ഇവിടെ സ്വീകരിച്ച ഒരു തീരുമാനമായിരുന്നു ഐക്യ സുവിശേഷ കൺവൻഷൻ സംഘടിപ്പിക്കയെന്നത്. വേറൊന്ന് ഐക്യവിദ്യാഭ്യാസ സ്ഥാപനങ്ങൾ നടത്തുകയെന്നതായിരുന്നു. അതിന്റെ പരിണിത ഫലമായിആലുവായിൽ യൂണിയൻ ക്രിസ്ത്യൻ കോളേജ്, ക്രൈസ്തവ മഹിളാലയം തുടങ്ങിയ സ്ഥാപനങ്ങൾക്ക് കൂട്ടായി രൂപം നൽകി. കാതോലിക്കോസ്-പാത്രിയർക്കീസുവിഭാഗങ്ങൾ തമ്മിലുള്ള ഭിന്നിപ്പ് ഒരു പരിഹാരം കാണുവാൻ പ്രായത്തെ അവഗണിച്ചും 1923-ൽ മർദ്ദീനിലേക്ക് മാർ ഏലിയാസ് പാത്രിയർക്കീസിന്റെ അടുത്തു പോയതും തന്റെ സഭാ ഐക്യശ്രമങ്ങൾക്ക് മകുടം ചാർത്തുന്നു. അഭിവന്ദ്യ തിരുമേനിയുടെ കാലത്ത് കേരളത്തിൽ വിവിധ സ്ഥലങ്ങളിൽ നടന്ന സിറിയൻ ചർച്ച് യൂണിറ്റി കോൺഫറൻസുകളിൽ തിരുമേനി ആത്മാർത്ഥമായ താല്പര്യം പ്രകടിപ്പിക്കുകയും യോഗ്യരായ പ്രതിനിധികളെ നിയോഗിക്കുകയും ചെയ്തിരുന്നു. തന്റെ അന്ത്യസന്ദേശത്തിൽ സഭാ ഐക്യത്തെ പരാമർശിച്ചു പറയുന്ന ഭാഗം പ്രത്യേകം ശ്രദ്ധാർഹമാണ്. ഹൃദയസ്പൃക്കായ ആ ഭാഗം ഇപ്രകാരമാണ്. പ്രിയ മക്കളേ, നാമെല്ലാവരും മനുഷ്യസാധാരണങ്ങളായ പലതരും ബലഹീനതകളോടുകൂടിയവരാണെന്നും നമ്മുടെ പിതാക്കന്മാർ വളരെ വാശിയോടും ദണ്ഡത്തോടും കൂടി നടത്തിയ പല വഴക്കുകളും തർക്കങ്ങളും എത്രയും നിസ്സാരങ്ങളും ബുദ്ധിശൂന്യങ്ങളുമായി നമുക്കിപ്പോൾ നോന്നാറുള്ളതുപോലെ എത്രയും ഘനമേറിയവയെന്നു നാം

ശേഷം 34-ാം പേജിൽ

# നിലയ്ക്കൽ ഭദ്രാസനം– പ്രതിഷേധം ശക്തമാകുന്നു

**വടശ്ശേരിക്കര:–** നിർദ്ദിഷ്ട നിലയ്ക്കൽ ഭദ്രാസന രൂപീകരണത്തിൽ അനുവർത്തിച്ചിരിക്കുന്ന സമീപനങ്ങൾ ക്രിസ്തീയമല്ലെന്നും, നീതി പൂർവ്വമല്ലെന്നും, നിലയ്ക്കൽ, അയിരൂർ മേഖലകളിലെ വൈദീക അത്മായ യോഗം വിലയിരുത്തി. 31 പള്ളികളുടെ നിലനില്പ് തന്നെ ആശങ്കാജനകമാണെന്നും തോട്ടം മേഖലകളിലെ സാമ്പത്തീക ദുരിതങ്ങൾക്കിടയിൽ വീണ്ടും ഇടവകകൾക്ക് സാമ്പത്തി ഭാരം അടിച്ചേൽപ്പിക്കാനുള്ള നീക്കം എതിർക്കപ്പെടേണ്ടതാണെന്നും യോഗം എടുത്തു കാട്ടി. തുടർ നടപടികൾക്കായി ബ്രൂസ് തടത്തിൽ (അയിരൂർ) ജയിംസ് ദാനിയേൽ (വടശ്ശേരിക്കര) കൺവീനർ–സെക്രട്ടറിമാരായി അഡ്ഹോക്ക് കമ്മറ്റിയെയും തിരഞ്ഞെടുത്തു. നിലയ്ക്കൽ ഭദ്രാസനം തങ്ങൾക്കാവശ്യമല്ലെന്നും സഭയുടെ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമാണെങ്കിൽ പത്തനം തിട്ട ആസ്ഥാനമാക്കി പത്തനം തിട്ട–നിലയ്ക്കൽ ഭദ്രാസനം നിലവിൽ വരുത്തുകയും, അടൂർ, പന്തളം മേഖലകൾ ഉൾപ്പെടുത്തി തുമ്പമൺ ഭദ്രാസനം പുനർവിഭജനം ചെയ്യാവുന്നതാണെന്നും സമ്മേളനത്തിന്റെ പത്രക്കുറിപ്പിൽ പറയുന്നു.

## രജത ജൂബിലി

പരിശുദ്ധ പരുമല തിരുമേനിയുടെ പുണ്യ നാമത്തിൽ 1978–ൽ ഷാർജയിൽ സ്ഥാപിതമായ സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക 2002 നവംബർ 1 മുതൽ 2003 ഒക്ടോബർ 31 വരെ രജത ജൂബിലി (Silver Jubilee) ആഘോഷിക്കുന്നു.

രജത ജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ ഇയ്യോബ് മാർ പീലക്സിനോസ്സ് തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതു സമ്മേളനത്തിൽ Canada, Europe, U.K. ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോസ്സ് തിരുമനസ്സു നിർവ്വഹിച്ചു.

ഷാർജ ഇടവകയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി രജതജൂബിലി വർഷത്തിൽ ഉദ്ദേശം ഒരുകോടി രൂപയുടെ നാലു (4) പ്രൊജക്ടുകൾ ഏറ്റെടുത്ത് നടത്തുന്നു:–

1. സാമൂഹിക ക്ഷേമ പദ്ധതി – ഹരിയാനയിലെ മാൻഡവർ ഗ്രാമത്തിലുള്ള "ശാന്തിഗ്രാം" പ്രൊജക്ടിന്റെ Administrative Block
2. ഭവനദാന പദ്ധതി–25 ഭവനങ്ങൾ
3. വിവാഹ പദ്ധതി – 25 പെൺകുട്ടികളുടെ വിവാഹം
4. തൊഴിൽ ദാന പദ്ധതി – 100 തയ്യൽ മെഷീനുകൾ

മേൽപറഞ്ഞ പദ്ധതികളുടെ വിതരണോദ്ഘാടനവും ആശീർവാദങ്ങളും 2003 ഓഗസ്റ്റ് മാസം 15–ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവ തിരുമനസ്സിന്റെ പ്രധാന കാർമികത്വത്തിലുള്ള വിശുദ്ധ മൂന്നിന്മേൽ കുർബാനയ്ക്കു ശേഷം പരുമല പള്ളി അങ്കണത്തിൽ ഉച്ചയ്ക്ക് രണ്ടര മണിക്കു നടക്കുന്ന "ഷാർജ ഗ്രീഗോറിയോസ് കുടുംബ സംഗമത്തിൽ വച്ച് നടത്തപ്പെടുന്നു."

## ഒന്നാം സ്ഥാനം



സൺഡേസ്ക്കൂൾ അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ സഹപാഠ്യ മത്സരങ്ങളിൽ സൗത്ത് സോണിൽ സമൂഹഗാനത്തിന് ഒന്നാം സ്ഥാനം നേടിയ മെഴുവേലി ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയ പള്ളി അംഗങ്ങളായ സൗമ്യ എലിസബേത്ത് സാം, സിജി മത്തായി, അജീഷ് വർഗീസ് എന്നിവർ.



അഖില മലങ്കര ഓർത്തഡോക്സ് ബാലസമാജം കലോൽസവത്തിൽ സീനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ എൽജോ മാത്യു, ചിറ്റാർ സെ. ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗം തുമ്പമൺ ഭദ്രാസനം.

## വൈദീക ചരമം



**പത്തനാപുരം:–** പത്തനാപുരം മൗണ്ട് താബോർ ദയറാംഗമായിരുന്ന ഫാ. സൈമൺ മാത്യു ജാനുവരി മാസം 12–ാം തീയതി നിദ്രപ്രാപിച്ചു. പത്തനാപുരം ഹയർസെക്കന്ററി സ്ക്കൂൾ അദ്ധ്യാപകനായി സേവനമനുഷ്ഠിക്കുകയായിരുന്നു.

## കശീശാ പട്ടം നൽകി



ദീർഘകാലം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയായി സേവനമനുഷ്ഠിച്ച ഡീക്കൻ തോമസ് ദാനിയേലിന് 14.2.2003-ൽ അഞ്ചൽ ആലഞ്ചേരി സെയ്ന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത മാത്യൂസ് മാർ എപ്പിഫാനിയോസ് കശീശാ പട്ടം നൽകി ആലഞ്ചേരി പ്ലാവിള പുത്തൻ വീട്ടിൽ ദാനിയേൽ ബേബിയുടെയും മറിയാമ്മയുടെയും മകനാണ്.

## തിരുവിതാം കോട് പള്ളിയിൽ സൗജന്യ മെഡിക്കൽ ക്ലിനിക്ക് പ്രവർത്തനം തുടങ്ങി

മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട തിരുവിതാംകോട് പള്ളിയോടനുബന്ധിച്ച് ഒരു സൗജന്യ മെഡിക്കൽ ക്ലിനിക്ക് പ്രവർത്തനം തുടങ്ങി. "സെന്റ് തോമസ് ക്ലിനിക്ക്" എന്ന പേരിൽ, പാവപ്പെട്ട രോഗികളുടെ ശുശ്രൂഷയ്ക്കായി ആരംഭിച്ചിരിക്കുന്ന ക്ലിനിക്കിന്റെ ഉത്ഘാടനമായി ജനുവരി 12-ന് ഞായറാഴ്ച, തക്കല റോട്ടറി ക്ലബ്ബ് പ്രസിഡന്റ് ഡോക്ടർ അബ്ദുൾ ഖാദർ ആദ്യ രോഗിയെ പരിശോധിച്ചു. ഇതിനോടനുബന്ധിച്ച് നടന്ന യോഗത്തിൽ തിരുവിതാംകോട് പള്ളി വികാരി ഫാ. കെ. എം. ഉമ്മൻ, അഡ്വ. കെ. വി. ചന്ദ്രസേനൻ, ഡോ. സുമിത്ര രഘുവരൻ, ഡോ. എം. കെ. എൻ നായർ, ശ്രീ. മാരാ മൈദീൻ, അഡ്വ. സയ്ദ് ഇസ്മായിൽ, ബ്രദർ മാത്യു ഫിലിപ്പ്, ബ്രദർ ഫിലിപ്പ് തരകൻ മുതലായവർ സംസാരിച്ചു.

ഡോക്ടർ എം. കെ. എൻ. നായർ ആണ് ക്ലിനിക്കിന്റെ ചുമതല വഹിക്കുന്നത്



ക്ലിനിക് ഉത്ഘാടന വേളയിൽ അഡ്വ. കെ. വി. ചന്ദ്രസേനൻ അധ്യക്ഷ പ്രസംഗം നടത്തുന്നു.

## സ്ക്കൂൾ വാർഷികവും കൂദാശയും

പത്തനംതിട്ട കാതോലിക്കേറ്റ് ഹയർസെക്കണ്ടറി സ്ക്കൂളിന്റെ പുതിയതായി പണി കഴിപ്പിക്കപ്പെട്ട കെട്ടിടത്തിന്റെ കൂദാശയും സ്ക്കൂൾ വാർഷികവും, റിട്ടയർ ചെയ്യുന്ന അദ്ധ്യാപകരുടെ യാത്ര അയപ്പും സ്ക്കൂൾ മാനേജർ പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വതീയൻ ഉത്ഘാടനം ചെയ്തു. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ മുഖ്യ പ്രഭാഷണം നടത്തി. ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് ശ്രീ. മാത്യു കുളത്തുങ്കൽ, മുനിസിപ്പൽ കൗൺസിലർ കെ. ആർ. അജിത്കുമാർ, കെ. ജി. മൻമഥൻ നായർ റ്റി. എം. ശാമുവേൽ, ഡോ. മാത്യു പി. ജോർജ്ജ്, ശ്രീ. എൻ. സി. ജോയി അജിൽ ബാബു ആർ എന്നിവർ ആശംസകൾ നേർന്നു. വാർഷികാഘോഷങ്ങൾ പ്രിൻസിപ്പാൾ ഫാ. ജേക്കബ് പി. ഫിലിപ്പ്, സ്റ്റാഫ് സെക്രട്ടറി കെ. ജി. കുഞ്ഞമ്മ, സ്ക്കൂൾ ലീഡർ ബിജിൽ ബാബു എന്നിവർ നേതൃത്വം നൽകി. ശ്രീമതി റ്റി. എസ്. മേരിക്കുട്ടി, ശ്രീമതി മേരി ജോർജ്ജ്, ശ്രീമതി എൻ. ജെ. മറിയാമ്മ എന്നിവർ മറുപടി പ്രസംഗങ്ങൾ നടത്തി.

## അപേക്ഷകൾ ക്ഷണിക്കുന്നു

മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിലെ ത്രിവത്സര ഡിപ്ലോമാ കോഴ്സിലേക്കുള്ള പതിനാലാമതു ബാച്ചിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. പഠന കാലഘട്ടത്തിലെ താമസ്സം, ഭക്ഷണം ഇവ സൗജന്യമായിരിക്കും ഒപ്പം പ്രതിമാസ സ്ക്കോളർഷിപ്പും നല്കുന്നതാണ്.

പഠനം പൂർത്തിയാക്കുന്നവരെ മിഷൻ ബോർഡിന്റെ കീഴിലുള്ള വിവിധ സ്ഥാപനങ്ങളിൽ പ്രവർത്തകരായി പ്രതിമാസം ഉചിതമായ അലവൻസോടുകൂടി നിയമിക്കുന്നതാണ്. പ്രീഡിഗ്രി/പ്ലസ്ടു വരെ പഠിച്ചവർക്കാണ് പ്രവേശനം നൽകുന്നത്. സ്ഥാപനങ്ങളിലെ പ്രവർത്തനത്തോടൊപ്പം താത്പര്യമുള്ളവർക്കു വിവിധ സർവ്വകലാശാലകളുടെ ഡിഗ്രി കോഴ്സുകൾക്കു പ്രൈവറ്റായി പഠനം തുടരുവാനുള്ള സാദ്ധ്യതയുമുണ്ട്. അഞ്ചു വർഷത്തെ പ്രവർത്തനം അനുഗ്രഹകരമായി പൂർത്തിയാക്കുകയും ഒപ്പം ബി.എ. പാസ്സാകുകയും ചെയ്യുന്നവർക്കു മിഷൻ ബോർഡിന്റെ പ്രവർത്തനങ്ങൾക്കായി വൈദീക സെമ്മിനാരി പഠനത്തിനു ബോർഡിന്റെ ശുപാർശയോടുകൂടി അപേക്ഷിക്കാവുന്നതുമാണ്.

അപേക്ഷകൾ മേയ് മാസം 31-ാം തീയതിക്കകം ലഭിച്ചിരിക്കണം. പ്രോസ്പെക്ടസിനും അപേക്ഷയ്ക്കും താഴെപ്പറയുന്ന വിലാസത്തിൽ തുക ചേർക്കുക രൂപാ M.O. അയയ്ക്കുക.

**പ്രിൻസിപ്പൽ, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, പുളിമൂട്, മാവേലിക്കര-3,**
**ഫോൺ: (479) 2302473**

31-ാം പേജിൽ നിന്നു തുടർച്ച.....

കണക്കാക്കിവരുന്ന മിക്ക സംഗതികളും ഭാവിതലമുറയിലെ ആളുകൾ നിസ്സാരങ്ങളും ബുദ്ധിശൂന്യങ്ങളുമായവയെന്ന് വിധിക്കാനിടയുണ്ടെന്നും നിങ്ങൾ ധരിച്ച്, ചെറിയ ആട്ടിൻകൂട്ടമാകുന്ന നമ്മുടെ ഈ പാവപ്പെട്ട സഭ ഛിന്നഭിന്നമായി തീരാതിക്കാനായി സകല വാശികളും വഴക്കുകളും ഉപേക്ഷിച്ച് സഭയുടെ യോജിപ്പിനായി യഥാർത്ഥമായ സ്വാർത്ഥ പരിത്യാഗത്തോടു കൂടിയും സർവ്വാത്മനാ പ്രയത്നിക്കമമെന്നുള്ളതു ദൈവ സന്നിധിയിൽ നിങ്ങളുടെ സർവ്വ പ്രധാനമായ ചുമതലയായി നമ്മുടെ പ്രിയ മക്കളിൽ ഓരോരുത്തരും സ്വീകരിക്കണമെന്നു നമ്മുടെ അവസാന ശ്വാസത്തോടുകൂടി നാം പ്രബോധിപ്പിച്ചു കൊള്ളുന്നു. നിങ്ങൾ എല്ലാവരും അന്യോന്യം കുറ്റങ്ങളെപ്പറ്റി മാപ്പു ചോദിക്കുകയും ക്ഷമിക്കുകയും സഹിക്കുകയും ചെയ്യുന്നതല്ലാതെ അവസാന വിധിയിൽ കർത്താവിന്റെ സന്നിധിയിൽ നിങ്ങൾക്കും കരുണയും പാപമോചനവും ലഭിക്കുന്നതല്ലെന്നു നിങ്ങൾക്കെല്ലാവർക്കും അറിവുള്ളതാണല്ലോ? നമ്മുടെ അസ്ഥികൾ നമ്മുടെ പിതാക്കന്മാരുടെ അസ്ഥികളോടുകൂടി ചേർന്ന ശേഷവും നമ്മുടെ എളിയ സഭയുടെ യോജിപ്പിനായി സകല വാദങ്ങളും വഴക്കുകളും മറന്നു പ്രവർത്തിക്കാനുള്ള സൽബുദ്ധി നിങ്ങളിൽ നിലനിൽക്കണമെന്നുള്ള നമ്മുടെ ബലഹീനമായ പ്രാർത്ഥന എപ്പോഴും ദൈവസന്നിധിയിൽ അർപ്പിക്കപ്പെടുന്നതാണെന്നു നിങ്ങൾ വിശ്വസിച്ചുകൊള്ളണം. ഒരേ അസ്ഥിയൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവുമെങ്കിലും നമ്മുടെ സഭയിൽ നിന്നു പിരിഞ്ഞു പോയിട്ടുള്ള സഹോദരങ്ങളുമായി യോജിപ്പുണ്ടാകണമെന്നു നമ്മുടെ ഹൃദയത്തിന്റെ അഗാധത്തിൽ വളരെക്കാലമായി വേരൂന്നിയിരുന്ന ആഗ്രഹം സഫലീഭവിപ്പാനായി സർവ്വപ്രകാരേണ പരിശ്രമിക്കണമെന്നുള്ളതും നമ്മുടെ അവസാന ശ്വാസത്തോടുകൂടി നിങ്ങളെ നാം ഭരമേല്പിക്കുന്ന ചുമതലയും ഭാരവുമായി നിങ്ങൾ സ്വീകരിക്കണമെന്നു നാം ആഗ്രഹിക്കുന്നു. ഇങ്ങനെ ക്രൈസ്തവ സഭകളുടെ ഐക്യം പരമപ്രധാനമായ ക്രൈസ്തവധർമ്മമായി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അംഗീകരിച്ചിരുന്നുവെന്നു കാണാം.

കാതോലിക്കാ സ്ഥാപനത്തെപ്പറ്റി താൻ ഇപ്രകാരം തുടർന്നു പറയുന്നു, "നമ്മുടെ സഭയുടെ നിലനില്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകാനുള്ള ചുമതലയും നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു."

### ഉപസംഹാരം

ചുരുക്കത്തിൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ദർശനത്തിൽ കാതോലിക്കാ സ്ഥാപനം സർവ്വപ്രകാരേണയും മലങ്കരസഭയുടെ നിലനില്പിനും പുരോഗതിക്കും അത്യാന്താപേക്ഷിതമാണ്. അത് നമ്മുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമാണ്. സ്വതന്ത്രമായ മലങ്കരസഭ ഒരു ദേശീയസഭയായി വളർന്നു പരിലസിക്കേണ്ടതാണ്. അർത്ഥവത്തായ ആരാധനയിലൂടെ യഥാർത്ഥമായ ആത്മീയത വളർത്തിയെടുക്കുന്നതിനും ദൈവശാസ്ത്രത്തിന്റെ പരിപോഷണത്തിൽ അതിന്റേതായ ഈടുറ്റ സംഭാവനകൾ നല്കുന്നതിനും ഈ സഭയ്ക്കു ചുമതലയുണ്ട്. ഭാരത സുവിശേഷീകരണത്തിൽ പങ്കു ചേരുന്നതിനും ഇതര ക്രൈസ്തവസഭകളുമായുള്ള സഹകരണത്തിലും ഐക്യത്തിലും ഇവിടത്തെ ക്രൈസ്തവസഭയെ ശക്തിപ്പെടുത്തുന്നതിനും ഭാരതഭൂമിയെ കൂട്ടായ യത്നത്തിലൂടെ ക്രിസ്തുവിന്റെ സന്നിധിയിലേക്കു നയിക്കുന്നതിനും അവകാശമുണ്ട്. കാതോലിക്കാ സ്ഥാപനത്തിന്റെ അന്തഃസത്ത ഈ രീതിയിൽ അഭിവന്ദ്യ തിരുമേനി വിവക്ഷിച്ചിരുന്നുവെന്ന് അദ്ദേഹത്തിന്റെ തുടർന്നുള്ള പ്രവർത്തനങ്ങൾ സാക്ഷിക്കുന്നു.

സഭയായി നമ്മുടെ പദവിയും കർത്തവ്യവും മനസ്സിലാക്കി അവസരത്തിനൊത്ത് ഉയർന്നു പ്രവർത്തിക്കുവാൻ ഈ പരിശുദ്ധ പ്രഖ്യാപനം നമ്മെ സഹായിക്കട്ടെയെന്ന് പ്രാർത്ഥിച്ചുകൊണ്ടും അഭിവന്ദ്യ തിരുമേനിയുടെ നിത്യസ്മാരകങ്ങളായി നമ്മുടെ തുടർന്നുള്ള പ്രവർത്തനങ്ങൾ എന്നും വിരാജിക്കട്ടെയെന്ന് ആശംസിച്ചുകൊണ്ടും.

---

14-ാം പേജിൽ നിന്നു തുടർച്ച..

ഗത്ത് കബറിടം പണികഴിപ്പിച്ചു. വീണ്ടും രോഗബാധിതനായെങ്കിലും അവസാനം വരെയും ബോധമുണ്ടായിരുന്നു. 1891 മാർച്ച് 8 ( 1066 കുംഭം 24) ഞായറാഴ്ച സന്ധ്യയ്ക്കുശേഷം "കർത്താവിനു സ്തുതി" എന്ന വാക്കുകൾ ഉച്ചരിച്ച് കുരിശു വരച്ച് അദ്ദേഹം 56-ാമത്തെ വയസിൽ കാലം ചെയ്തു. നേരത്തെ നിശ്ചയിച്ചിരുന്ന സ്ഥലത്തു തന്നെ കബറടക്കി.

കോട്ടയം ഭദ്രാസനാധിപനായ കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ തുടർന്ന് അങ്കമാലി ഭദ്രാസനത്തിന്റെ ചുമതലയേറ്റെടുത്തു. അദ്ദേഹം തൃക്കുന്നത്തു പള്ളിപണി പൂർത്തിയാക്കുകയും 1904-ൽ തൃക്കുന്നത്തു സെമിനാരിയ്ക്ക് അടിസ്ഥാനക്കല്ലിടുകയും ചെയ്തു.

ലേഖനരചനയ്ക്ക് ആധാരമായി സ്വീകരിച്ച രേഖകൾ :-

1) ഫാ. സൈമൺ പുലിക്കോട്ടിൽ:'പരിശിഷ്ടാദ്ധ്യായം' കോട്ടയം അങ്കമാലി ഭദ്രാസന ഇടവകകളുടെ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം, 1931, pp 39-43

2) ഡോ. ഡേവിഡ് കോര, അമ്പാട്ട്: അമ്പാട്ട് ഗീവർഗീസ് മാർ കുറിലോസ് മെത്രാപ്പോലീത്താ, അമ്പാട്ട് മാർ കുറിലോസ് ശതാബ്ദി സ്മരണിക, സെന്റ് മേരീസ് യാക്കോബായ സുറിയാനി പള്ളി, അങ്കമാലി 1991.



ഒരു വിശ്വാസി



ജോസ് കുര്യനും, കുടുംബവും

# Ist Death Anniversary

## 24.03.2003

## *For Blessed Memory of*



## GEORGE C. MANALETHU

MANALETHU PUTHENVEEDU
KUTTAPPUZHA P.O.; THIRUVALLA-3

അകാലത്തിൽ പൊലിഞ്ഞുപോയ ഞങ്ങളുടെ എല്ലാമെല്ലാമായ ചാച്ചച്ചോ, സ്നേഹിച്ച് കൊതി തീരാത്ത ഓർമ്മകളും, തീരാത്ത ദുഃഖവുമായി മനോഹരമായ നിത്യതയുടെ തീരത്ത് നമുക്ക് ഒന്നിച്ചു കാണാമെന്നുള്ള പ്രത്യാശയോടെ...... നിറകണ്ണുകളോടെ......

ചാച്ചച്ചോയുടെ

ഭാര്യ : ലൗലി സി. ജോർജ്ജ്

മക്കൾ : അഭിലാഷ് സി. ജോർജ്ജ്
അനിഷ് എം. ജോർജ്ജ്

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-0
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 0




# പത്തനംതിട്ട കാതോലിക്കേറ്റ് ഹയർസെക്കന്ററി സ്ക്കൂളിന്റെ പുതിയ കെട്ടിടം



പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പുതിയ കെട്ടിടത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കുന്നു. സ്ക്കൂൾ മാനേജർ അഭി. പൗലോസ് മാർ പക്കോമിയോസ്, മുൻ മാനേജർ അഭി. തോമസ് മാർ അത്താനാസിയോസ്, പ്രിൻസിപ്പാൾ ഫാ. ജേക്കബ് പി. ഫിലിപ്പ്, പി. റ്റി. എ. പ്രസിഡന്റ് കെ. ജി. മൻമദൻ നായർ എന്നിവർ സമീപം.

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHICS & CO., MALLAPPALLY. 0473-682260, 784163 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JACOB KURIAN. RS. 7/-